★ ഏഴുപത്തിയഞ്ചാം ജന്മദിന ആശംസകൾ ★



ശ്രേഷ്ഠ കാതോലിക്കായും കിഴക്കിന്റെ കാതോലിക്കായും

— ഏബ്രഹാം ഈപ്പൻ പാലാമ്പടം —

# ശ്രേഷ്ഠ കാതോലിക്കായും കിഴക്കിന്റെ കാതോലിക്കായും

## ഏബ്രഹാം ഈപ്പൻ പാലാമ്പടം

### കോട്ടയം-1

മലങ്കര യാക്കോബായ സുറിയാനി സഭയുടെ ശ്രേഷ്ഠ കാതോലിക്കാ ബാവാ ബസേലിയോസ് പൗലൂസ് രണ്ടാമൻ കിഴക്കിന്റെ കാതോലിക്കായാണ്. മലങ്കര സഭയിൽ ഇതു് എത്രപേർ മനസ്സിലാക്കിയിട്ടുണ്ടെന്നു് എനിക്കു നിശ്ചയമില്ല. മനസ്സിലാക്കിയിട്ടുള്ളവരിൽ എത്രപേർക്കു കിഴക്കിന്റെ കാതോലിക്കായുടെ കാനോനികമായ അധികാരങ്ങളും അവകാശങ്ങളും എന്തെല്ലാമാണെന്ന വ്യക്തമായ ധാരണയുണ്ടു് എന്നു ഞാൻ ചിന്തിക്കാറുണ്ടു്. ഞാൻ മനസ്സിലാക്കിയിരിക്കുന്നതു വളരെ ചുരുക്കംപേർക്കു മാത്രമേ ഈ വിഷയത്തെക്കുറിച്ചു വ്യക്തമായ ധാരണ ഉള്ളു എന്നാണു്. കാരണം, ഇന്നുവരെ ഈ വിഷയം ജനങ്ങൾക്കു ശരിക്കും മനസ്സിലാക്കികൊടുക്കുവാൻ ബോധപൂർവ്വമായ പരിശ്രമം ആരും നടത്തിയിട്ടില്ലായെന്നുള്ളതുതന്നെ.

എന്റെ ജീവിതത്തെ ഗാഢമായി സ്പർശിക്കുകയും എന്റെ ചിന്താഗതിയെ ശക്തമായി സ്വാധീനിക്കുവാൻ കഴിഞ്ഞിട്ടും ഉള്ള ഒരു ബഹുമാന്യ വ്യക്തിയായിരുന്ന മാർത്തോമ്മാ സഭയിലെ യുഹാനോൻ മാർത്തോമ്മാ വലിയ മെത്രാപ്പോലിത്താ തിരുമേനി. ഒരു അവസരത്തിൽ എന്റെ വീട്ടിൽവച്ചു വലിയ മെത്രാപ്പോലീത്താ തിരുമേനി എന്നോടു് ഒരു ചോദ്യം ചോദിച്ചു. ''നിങ്ങളുടെ ശ്രേഷ്ഠ കാതോലിക്കാ ബാവാ കിഴക്കിന്റെ കാതോലിക്കായാണെന്നു് അവറാച്ചൻ ശരിക്കു മനസ്സിലാക്കിയിട്ടുണ്ടോ?'' ഞാൻ മറുപടി പറഞ്ഞു. ''ആ വിവരം ഞാൻ ശരിക്കും മനസ്സിലാക്കിയിട്ടുണ്ടു്.'' അപ്പോൾ വലിയ മെത്രാച്ചൻ ചിരിച്ചുകൊണ്ടു് എന്നോടു പറഞ്ഞു. ''എന്നാൽ

ഞാൻ രണ്ടു ചോദ്യങ്ങൾ ചോദിക്കാം, അവറാച്ചൻ മറുപടി പറയണം. നിങ്ങളുടെ ശ്രേഷ്ഠ കാതോലിക്കാബാവായ്ക്കു് ഇപ്പോൾ എത്ര വയസ്സായി?'' ഞാൻ പറഞ്ഞു: ''അദ്ദേഹം ജനിച്ചതു് 1914 ജൂൺ 12–ാം തീയതിയാണു്. ഈ വരുന്ന ജൂണിൽ അദ്ദേഹത്തിനു് 62 വയസ്സു് പൂർത്തിയാകും.'' എന്നാൽ ഇതാ വരുന്നു എന്റെ രണ്ടാമത്തെ ചോദ്യം! ''കിഴക്കിന്റെ കാതോലിക്കായ്ക്കു് ഇപ്പോൾ എത്ര വയസ്സായി?'' ഈ ചോദ്യത്തിനു മറുപടി പറയാൻ ഞാൻ പ്രയാസപ്പെട്ടപ്പോൾ മെത്രാച്ചൻ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു: ''അവറാച്ചനെ ഞാൻ കുറച്ചു ചരിത്രം പഠിപ്പിക്കാം. ശ്രേഷ്ഠ കാതോലിക്കാ 1914–ലാണു ജനിച്ചതു്. എന്നാൽ കിഴക്കിന്റെ കാതോലിക്കാ ജനിച്ചതു് A. D. 325-ലാണു്. കുറച്ചുകൂടി വ്യക്തമായി പറഞ്ഞാൽ, കോൺസ്റ്റൻറയിൻ ചക്രവർത്തി അദ്ധ്യക്ഷത വഹിച്ച നിഖ്യാ സുന്നഹദോസിൽ വച്ചു്. ആ കാലത്തു രാജ്യങ്ങൾ തമ്മിൽ ഉണ്ടായിക്കൊണ്ടിരുന്ന നിരന്തരമായ യുദ്ധങ്ങളും അവ സൃഷ്ടിച്ചുകൊണ്ടിരുന്ന അരക്ഷിതാവസ്ഥകളും കാരണം പൗരോഹിത്യത്തിന്റെ പിൻതുടർച്ചയ്ക്കു നേരിട്ടുകൊണ്ടിരുന്ന വിഘ്നങ്ങൾ പരിഹരിക്കുന്നതിനു വേണ്ടി, അന്നത്തെ റോമാസാമ്രാജ്യത്തിന്റെ കിഴക്കേ അതിരിനു കിഴക്കുഭാഗത്തുള്ള രാജ്യങ്ങൾ, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിൻ കീഴിൽ പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള കിഴക്കിന്റെ കാതോലിക്കേറ്റായി പ്രഖ്യാപിക്കുകയും പൗരോഹിത്യത്തിനു യാതൊരു കാരണവശാലും വിഘ്നം നേരിടാതിരിക്കാൻ കിഴക്കിന്റെ കാതോലിക്കേറ്റിന്റെ പ്രധാന മേലദ്ധ്യക്ഷനായി കിഴക്കിന്റെ കാതോലിക്കാ എന്നൊരു സ്ഥാനം സൃഷ്ടിക്കുകയും ചെയ്തു. ആ കിഴക്കിന്റെ കാതോലിക്കേറ്റു് പുനർജീവിപ്പിച്ചതാണു നിങ്ങളുടെ ഇപ്പോഴത്തെ കിഴക്കിന്റെ കാതോലിക്കേറ്റു്; അതിന്റെ മേലദ്ധ്യക്ഷനായി കിഴക്കിന്റെ കാതോലിക്കായും. നിഖ്യാ സുന്നഹദോസിൽ തീരുമാനിച്ച കാനോനികമായ എല്ലാ അവകാശങ്ങളും, അധികാരങ്ങളും തന്നെയാണു് ഇപ്പോഴത്തെ കിഴക്കിന്റെ കാതോലിക്കായ്ക്കും പരി. അന്ത്യോഖ്യാ സിംഹാസനത്തിൽനിന്നും 1975–ൽ കൊടുത്തിരിക്കുന്നതു് എന്നാണു് ഞാൻ മനസ്സിലാക്കിയിരിക്കുന്നതു്.''

എന്റെ ചോദ്യങ്ങൾക്കു മറുപടി പറയുവാൻ അവറാച്ചൻ പ്രയാസപ്പെട്ടതു് എന്തുകൊണ്ടാണെന്നു് അറിയാമോ? ഞാൻ പറയാൻപോകുന്ന കാര്യം നിയമപരമായി വ്യാഖ്യാനിക്കുവാൻ ശ്രമി



ക്കരുതു്. ശ്രേഷ്ഠ കാതോലിക്കാ ഒരു വ്യക്തിയാണു്, വയസ്സു് 62. കിഴക്കിന്റെ കാതോലിക്കാ ഒരു സ്ഥാപനമാണു്, വയസ്സു് 1651. അങ്ങനെ യാക്കോബായ സുറിയാനി സഭയുടെ മേലദ്ധ്യക്ഷനായ പരി. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ അടുത്തകാലത്തു വാഴിച്ച ബസേലിയോസ് പൗലൂസ് രണ്ടാമൻ ഒരു വ്യക്തിയും, അതേസമയം നൂററാണ്ടുകൾ പഴക്കമുള്ള ഒരു സ്ഥാപനവുമാണു്. ഞാൻ മേലദ്ധ്യക്ഷനായിരിക്കുന്ന മാർത്തോമ്മാ സുറിയാനി സഭയുടെ പൗരോഹിത്യം പരി. അന്ത്യോഖ്യാ സിംഹാസനത്തിൽനിന്നുമാണു ലഭിച്ചിട്ടുള്ളതെന്ന കാര്യവും അഭിമാനത്തോടുകൂടി ഈ അവസരത്തിൽ സ്മരിക്കുന്നു.

ഞാൻ വളരെയേറെ സ്നേഹിക്കുകയും ബഹുമാനിക്കുകയും, ആരാധിക്കുകയും ചെയ്യുന്ന ശ്രേഷ്ഠ കാതോലിക്കാ ബാവായ്ക്കു് 75 വയസ്സു പൂർത്തിയാകുവാൻ പോകുകയാണു്. കിഴക്കിന്റെ കാതോലിക്കാ യായി ഉയർത്തപ്പെട്ടതിനുശേഷമുള്ള 14 വർഷം, പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായായിരുന്ന 23 വർഷം, ബഹുമാനപ്പെട്ട പൗലൂസ് അച്ചനായിരുന്ന കാലത്തിന്റെ അവസാനത്തെ 10 വർഷം—ഇങ്ങനെ 47 വർഷങ്ങളിലെ പരിചയവും സ്നേഹബന്ധവുമാണു് എനിക്കു് അവകാശപ്പെടുവാനുള്ളതു്.

47 വർഷങ്ങളിൽ എന്നെ ഏററവും കൂടുതൽ ആകർഷിക്കുകയും, ഞാൻ ഏററവും കൂടുതൽ ബഹുമാനിക്കുകയും ചെയ്യുന്നതു് എല്ലാ ഗുണങ്ങളുടെയും ശക്തമായ അടിത്തറയെന്നു മഹാനായ സോക്രട്ടീസ് വിശേഷിപ്പിച്ചിട്ടുള്ള, ബാവാ തിരുമേനിയുടെ വിനയമാണു്. യേശുക്രിസ്തു ബാവാതിരുമേനിയുടെ ഹൃദയത്തിൽ വസിക്കുന്നുവെന്നു ഞാൻ വിശ്വസിക്കുന്നു. അതിന്റെ വ്യക്തമായ തെളിവാണു് അദ്ദേഹത്തിന്റെ ജീവിതത്തിൽ ശക്തമായി പ്രതിഫലിക്കുന്ന സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൌമ്യത, ഇന്ദ്രിയജയം എന്നീ വിശിഷ്ട ഗുണങ്ങൾ. യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ, ശ്രേഷ്ഠ കാതോലിക്കാ ബാവാ തിരുമേനിയെക്കുറിച്ചു പറഞ്ഞ ഒരു അഭിപ്രായം എന്നെ ഒട്ടും അത്ഭുതപ്പെടുത്തുന്നില്ല. യാക്കോബായ സുറിയാനിസഭയ്ക്കു് ആ വാചകം പരിചയപ്പെടുത്തിക്കൊടുക്കുവാൻ അവസരം ലഭിച്ചതിൽ

ഞാൻ അഭിമാനിക്കുന്നു. ''ശ്രേഷ്ഠനെന്നു വിളിക്കുവാൻ ശ്രേഷ്ഠ കാതോലിക്കായെക്കാൾ യോഗ്യതയുള്ള ഒരു മേൽപട്ടക്കാരൻ കേരളത്തിലെ ഒരു ക്രൈസ്തവ സഭാവിഭാഗത്തിലും ഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല.''

47 വർഷങ്ങളിലെ സ്നേഹബന്ധം ഉയർത്തിവിടുന്ന ഓർമ്മകൾ നിയന്ത്രിക്കുവാൻ ഞാൻ പ്രയാസപ്പെടുന്നു. ഒന്നു രണ്ടു കാര്യങ്ങൾ മാത്രം പറയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. എൻെറ ഓർമ്മ ശരിയാണെങ്കിൽ, 1956–ൽ കണ്ടനാട്ട് ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന പൗലൂസ് മാർ പീലക്സിനോസ് തിരുമേനി എൻെറ പേക്ക് ഒരു എഴുത്തു കൊടുത്തയച്ചു. വളരെ അത്യാവശ്യമാണ്, 200 രൂപാ കൊടുത്തയയ്ക്കണം എന്നു മാത്രമായിരുന്നു വിവരം. ഞാൻ ഉടനെ തന്നെ കൊടുത്തയയ്ക്കുകയും ചെയ്തു. 29 വർഷങ്ങൾക്കു ശേഷം ഒരു ദിവസം രാവിലെ ഞാൻ എറണാകുളത്തിനു പോകുന്ന വഴിക്ക് ബേക്കർ സ്കൂളിനടുത്തുള്ള Bus Stop-ൽ Bus കാത്തുനിന്ന ഒരു വൈദികനെ എൻെറകൂടെ തൃപ്പൂണിത്തറ വരെ കൊണ്ടുപോയി. ഓർത്തഡോക്സ് തിയോളജിക്കൽ സെമ്മനാരിയിലെ ഒരു അദ്ധ്യാപകനായിരുന്നു അദ്ദേഹം. സ്വയം പരിചയപ്പെടുത്തിയതിനുശേഷം ബഹുമാനപ്പെട്ട അച്ചൻ എന്നോട് ഒരു പഴയ കഥ പറഞ്ഞു. 29 വർഷങ്ങൾക്കു മുൻപ് അദ്ദേഹം പൗലൂസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ സെക്രട്ടറിയായി കണ്ടനാട്ടു താമസിക്കുകയായിരുന്നു. മെത്രാപ്പോലീത്തായുടെ എഴുത്തുമായി എൻെറ അടുത്തുവന്നു 200 രൂപാ വാങ്ങിക്കൊണ്ടുപോയത് അദ്ദേഹമായിരുന്നു. എന്തിനാണു രൂപാ വാങ്ങിയതെന്ന് അപ്പോൾ മാത്രമാണ് എനിക്കു മനസ്സിലായത്. കണ്ടനാട്ടുള്ള ഒരു പാവപ്പെട്ട പെൺകുട്ടിയെ കേരളത്തിനു പുറത്തുള്ള ഒരു പട്ടണത്തിൽ നേഴ്സിംഗ് പഠിക്കുന്നതിനായി അയയ്ക്കുന്നതിനു വേണ്ട സാമ്പത്തിക സഹായം മെത്രാച്ചൻ ചെയ്തുകൊണ്ടിരുന്നു. ഒരു ദിവസം മെത്രാച്ചനു് ഒരു കമ്പിസന്ദേശം ലഭിച്ചു. ഈ പെൺകുട്ടിക്ക് എന്തോ മാനസിക രോഗമാണെന്നും, ആ കുട്ടിയെ ഉടനെ തിരിയെ വീട്ടിൽ കൊണ്ടുപോകണമെന്നും ആയിരുന്നു സന്ദേശം. ആ പെൺകുട്ടിയെ തിരിയെ കൊണ്ടുവരുന്നതിനുവേണ്ടിയായിരുന്നു എൻെറ കൈയിൽനിന്നും 200 രൂപാ വാങ്ങിയത്. എൻെറ കാറിൽവെച്ചു കഥ പറഞ്ഞ വൈദികൻ തന്നെയായിരുന്നു പെൺകുട്ടിയെ തിരിയെ കൊണ്ടുവന്നത്. നാട്ടിൽ



കൊണ്ടുവന്നു ചികിത്സ കഴിഞ്ഞു സുഖം പ്രാപിച്ച ആ പെൺകുട്ടി തിരിയെ പോയി നഴ്സിംഗ് പഠനം പൂർത്തിയാക്കുകയും ഇപ്പോൾ കേരളത്തിനു പുറത്തുള്ള ഒരു ആശുപത്രിയിൽ നേഴ്സിംഗ് സൂപ്രണ്ടായി ജോലി നോക്കുകയാണെന്നും പറഞ്ഞു.

ഈ കഥയ്ക്കു രസകരമായ ഒരു അവസാനഭാഗംകൂടി ഉണ്ട്. 1986 ജനുവരിയിൽ ഒരു ദിവസം ശ്രേഷ്ഠ കാതോലിക്കാബാവാ തിരുമേനി എൻെറ വീട്ടിൽ വന്ന് ഒരു മണിക്കൂർ ചെലവഴിച്ചു. യാത്ര പറയാൻ എഴുന്നേററപ്പോൾ ബാവാ തിരുമേനി എന്നോടു പറഞ്ഞു: ''ഞാൻ അവറാച്ചനു് ഒരു കാര്യം തരാൻ പോകുകയാണ്. എന്നോടു വഴക്കുണ്ടാക്കാതെ അതങ്ങു മേടിക്കണം!'' എൻെറ കൈയിൽ തന്ന കവർ തുറന്നു നോക്കിയപ്പോൾ അതിൽ 200 രൂപാ ഉണ്ടായിരുന്നു. ബാവാ ചോദിച്ചു: ''ഇത് എന്താണെന്നു അവറാച്ചൻ ഓർക്കുന്നുണ്ടോ? 30 വർഷങ്ങൾക്കു മുൻപ് ഞാൻ അവറാച്ചൻെറ കൈയിൽനിന്നു വാങ്ങിയതാണ്.'' ഞാൻ പറഞ്ഞു. ''എൻെറ ബാവായേ, ഇതു തിരിയെ മേടിക്കുവാൻ എൻെറ മനസ്സ് അനുവദിക്കുന്നില്ലല്ലോ!'' അപ്പോൾ ബാവാ ചിരിച്ചുകൊണ്ടു മറുപടി പറഞ്ഞു: ''ഇതിനാണു വഴക്കുണ്ടാക്കാതെ ഞാൻ തരുന്നതു മേടിക്കണമെന്നു ആവശ്യപ്പെട്ടത്. ദൈവനാമത്തിൽ, 30 വർഷങ്ങൾക്ക് മുൻപു ഞാൻ എടുത്തിരുന്ന ഒരു തീരുമാനമായിരുന്നു ഇതു തിരിച്ചുകൊടുക്കണമെന്ന്.'' മനഃപ്രയാസത്തോടുകൂടിയായിരുന്നെങ്കിലും ഞാൻ അതു സ്വീകരിച്ചു. ബാവാ കാറിൽ കയറി പോയ ഉടനെതന്നെ, എന്നെ കാണുവാൻ കാത്തുനിന്നിരുന്ന ഒരു വൃദ്ധൻ എന്നോടു പറഞ്ഞു: ''എന്നെ ഒന്നു കാര്യമായി സഹായിക്കണം, എനിക്കു കാൻസർ രോഗമാണ്, തിരുവനന്തപുരത്തിനു പോകണം.'' കോട്ടയം മെഡിക്കൽ കോളേജിൽനിന്നു തിരുവനന്തപുരം കാൻസർ ആശുപത്രിയിലേയ്ക്കു റഫർ ചെയ്തിരുന്ന എഴുത്തും എന്നെ കാണിച്ചു. പെട്ടെന്നു ഒരു കാര്യം ദൈവം എനിക്കു തോന്നിച്ചു. ഞങ്ങളുടെ ബാവാ തിരുമേനി നിങ്ങൾക്കു തരാൻ ഏല്പിച്ചതാണെന്നു പറഞ്ഞുകൊണ്ട് ആ 200 രൂപായും അയാൾക്കു ഞാൻ കൊടുത്തു. ബാവായുടെ കാറു പോകുന്ന വഴിക്കു വിരൽ ചൂണ്ടിക്കൊണ്ട് ആ രോഗി പറഞ്ഞ വാചകം ഇപ്പോഴും എനിക്ക് ഓർമ്മയുണ്ട്. ''എൻെറ ഗുരുവായൂരപ്പാ, ആ സന്യാസിക്ക് എൻെറ രോഗം ഒരിക്കലും വരരുതേ!'' എനിക്കു കിട്ടേണ്ടതായ

അനുഗ്രഹമാണു ഞാൻ ബാവാ തിരുമേനിക്കു ട്രാൻസ്ഫർ ചെയ്തുകൊടുത്തതു്! എനിക്കു് ആ ബുദ്ധി തോന്നിയതിൽ ഞാൻ ദൈവത്തെ സ്തുതിക്കുന്നു. ബാവാ തിരുമേനി അടുത്ത കാലത്തു കോതമംഗലത്തും മദ്രാസിലും ചികിത്സയിലായിരുന്നപ്പോൾ അദ്ദേഹത്തിനു കാൻസർ രോഗമാണെന്നു ഡോക്ടറന്മാർ വരെ സംശയിച്ചിരുന്നു. ഈ അവസരങ്ങളിലും, സുഖം പ്രാപിച്ചു തിരിച്ചുവന്നപ്പോഴും, എൻെറ വീടിൻെറ മുററത്തു നിന്നുകൊണ്ടു് സാധുവായ ആ രോഗി നടത്തിയ പ്രാത്ഥനയെക്കുറിച്ചു ഞാൻ ഓർത്തിട്ടുണ്ടു്.

വേറൊരു രസകരമായ ഓർമ്മക്കൂടി നിങ്ങളോടൊത്തു പങ്കിടുവാൻ ഞാൻ ആഗ്രഹിക്കുന്നു. 1952–ലാണു ബഹു: പൗലൂസച്ചൻ മെത്രാൻ സ്ഥാനം ഏൽക്കുന്നതിനുവേണ്ടി ഡെമാസ്കസിലേക്കു് പോയതു്. യാത്ര പുറപ്പെടുന്നതിനു് ഏതാനും ദിവസം മുൻപു ഞങ്ങളുടെ വീട്ടിൽ വന്നു് എൻെറ മാതാപിതാക്കന്മാരോടു യാത്ര പറഞ്ഞതിനു ശേഷം എന്നെ വിളിച്ചു ഒരു മുറിക്കകത്തു കൊണ്ടുപോയി. ബഹുമാനപ്പെട്ട അച്ചൻ എന്നോടു പറഞ്ഞു: ഞാൻ മെത്രാനാകാനായി രണ്ടു ദിവസത്തിനകം ഡെമാസ്കസിൽ പോകുകയാണെന്നു് അവറാച്ചനു് അറിയാമല്ലോ. ഞാൻ വളരെ ദൂരേയ്ക്കു് ആണല്ലോ പോകുന്നതു്. എനിക്കു വല്ലോം വന്നുപോയാൽ! ഇതു കേട്ടു് ഞാൻ പൊട്ടിച്ചിരിച്ചപ്പോൾ അച്ചൻ എന്നോടു പറഞ്ഞു: ഞാൻ ചത്തുപോകുമെന്ന കാര്യം ഓർത്തല്ല ഞാൻ ഭയപ്പെടുന്നതു്. എനിക്കു അവറാച്ചനോടു് ഒരു രഹസ്യം പറയാനുണ്ടു്, എൻെറ കയ്യിൽ കുറെ പണം ഉണ്ടു്. അതു ഓത്താണു ഞാൻ ഭയപ്പെടുന്നതു്! അതു ഞാൻ അവറാച്ചനെ ഏല്പിക്കാൻ പോകുകയാണു്. ഇതു കേട്ടപ്പോൾ എനിക്കു തോന്നിയതു് ഒരു അൻപതിനായിരം രൂപായെങ്കിലും അച്ചൻെറ കൈയിൽ കാണുമെന്നാണു്. ഞാൻ പറഞ്ഞു; അച്ചാ, അതു എൻെറ പിതാവിനെ ഏല്പിച്ചാൽ മതി. അച്ചൻ സമ്മതിച്ചില്ല. അതു വേണ്ടാ, അവറാച്ചൻ തന്നെ സൂക്ഷിക്കണമെന്നു പറഞ്ഞുകൊണ്ടു് ഒരു കവർ എൻെറ കൈയിൽ തന്നു. ആ കവറിൻെറ പുറത്തു എഴുതിയിരുന്നു 3750 രൂപാ. രൂപായുടെ കൂടുതലോ കുറവോ അല്ല എന്നെ അത്ഭുതപ്പെടുത്തിയതു്. അതിൻെറകൂടെ എന്നെ ഏല്പിച്ച ഒരു കടലാസിൽ എഴുതിയ വിവരമായിരുന്നു എന്നെ ഏററവും ആകർഷിച്ചതു്. എനിക്കു വല്ലതും വന്നുപോയാൽ ഈ പണം താഴെപ്പറയുന്ന ആവശ്യങ്ങൾക്കു് ഉപയോഗിക്കണം. പൊൻകുന്നം പള്ളിയുടെ ശവക്കോട്ട



പണിക്കു്, വേറൊരു പള്ളിയുടെ ഒരു കുളിമുറി പണിയുന്നതിനു്, മറെറാരു പള്ളിയുടെ പറമ്പിനു വേലികെട്ടുന്നതിനു്, ഇങ്ങനെ പല കാര്യങ്ങൾ പറഞ്ഞു 3750 രൂപായും ചെലവാക്കേണ്ട രീതി വ്യക്തമായി ആ കടലാസിൽ എഴുതിയിരുന്നു.

ദൈവാനുഗ്രഹത്താൽ ബഹുമാനപ്പെട്ട അച്ചൻ, പൗലൂസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തയായി ഏതാനും മാസങ്ങൾക്കകം സസുഖം തിരിച്ചെത്തുകയും പണം മുഴുവൻ ഞാൻ തിരിയെ കൊടുക്കുകയും ചെയ്തു. അമേരിക്കയിലെ പ്രസിദ്ധമായ Menninger Institute-ൻെറ സ്ഥാപകനായിരുന്ന പ്രസിദ്ധ മനഃശാസ്ത്രജ്ഞൻ Karl Menninger പറഞ്ഞ ഒരു അഭിപ്രായം ഞാൻ ഓർത്തുപോകുകയാണു്. മററുള്ളവരെ സഹായിക്കുന്നതിനുവേണ്ടി പണം കൊടുക്കുവാൻ ഇഷ്ടപ്പെടുന്ന ആളുകൾ ആരെയുംതന്നെ മനോരോഗികളായി ഞാൻ കണ്ടിട്ടില്ല. അതുപോലെ തന്നെ, മററുള്ളവരുടെ പണം സത്യസന്ധമായി ചെലവിടുന്നവരും.

1964 മെയ് 22–ാം തീയതി പരി: യാക്കോബ് തൃതീയൻ പാത്രിയക്കീസ് ബാവാ തിരുമേനി കോട്ടയത്തുവച്ചു, ദൈവാനുഗ്രഹത്താൽ അത്ഭുതകരമായി യോജിപ്പിൽ എത്തിയ യാക്കോബായ —ഓർത്തഡോക്സ് സഭകളെ പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള കിഴക്കിൻെറ കാതോലിക്കേററായി പ്രഖ്യാപിക്കുകയും, കാനോനികമായ എല്ലാ അധികാരങ്ങളും അവകാശങ്ങളുമുള്ള കിഴക്കിൻെറ കാതോലിക്കായെ വാഴിക്കുകയും ചെയ്ത കാലം തുടങ്ങി, സഭ യോജിച്ചു നിന്ന കാലം മുഴുവനും മാനേജിംഗ് കമ്മിററിയിലും മാനേജിംഗ് കമ്മിററി നിയമിച്ച പ്ലാനിംഗ് കമ്മിററിയിലും അംഗമായി പ്രവത്തിച്ചിട്ടുള്ള എനിക്കു സഭയിൽ പില്ക്കാലത്തു് ഉണ്ടായ ഭിന്നതയെക്കുറിച്ചു് അപാരമായ ദുഃഖത്തോടുകൂടി മാത്രമേ ചിന്തിക്കുവാൻ സാധിക്കുകയുള്ളു. വീണ്ടും രണ്ടു സഭകളും യോജിച്ചു് പരി: അന്ത്യോഖ്യാ പാത്രിയക്കീസ് ബാവാ പ്രധാന മേലദ്ധ്യക്ഷനായുള്ള ആകമാന സുറിയാനി സഭയുടെ ഭാഗമായി, പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള കിഴക്കിൻെറ കാതോലിക്കേററായി പ്രവർത്തിക്കുവാൻ ഇടയാകണമെന്നുള്ളതാണു് എൻെറ ആഗ്രഹവും പ്രാർത്ഥനയും. എന്നാൽ അടുത്തകാലത്തായി, യോജിപ്പിനേക്കാൾ കൂടുതലായി നമ്മുടെ സ്വന്തസഭയായ യാക്കോബായ സുറിയാനി സഭയുടെ

നിലനില്പിനെയും, വളർച്ചയെക്കുറിച്ചുമാണു ഞാൻ ചിന്തിക്കാറുള്ളത്.

കേരളത്തിലെ എല്ലാ ക്രൈസ്തവ സഭാ വിഭാഗങ്ങളിലെയും മേല്പട്ടക്കാരുമായി വളരെ അടുത്ത സ്നേഹബന്ധം പുലർത്തുന്ന ഒരു ആളാണു ഞാൻ. എല്ലാ ക്രൈസ്തവ സഭാവിഭാഗങ്ങളിലെയും മേൽപട്ടക്കാർ എന്നു ഞാൻ പറയുമ്പോൾ ഓർത്തഡോക്സ് സഭയിലെ പരി: കാതോലിക്കാ ബാവായും ഒരു ആറേഴ് മെത്രാപ്പോലീത്താമാരും അതിൽ ഉൾപ്പെടുന്നുവെന്നു പറയാൻ ഞാൻ മടിക്കുന്നില്ല. അന്ത്യോഖ്യാ സിംഹാസനത്തോടുള്ള ഭക്തിയും ബഹുമാനവും എന്റെ രക്തത്തിൽ അലിഞ്ഞുചേർന്നിട്ടുണ്ടെന്ന കാര്യം ഇവർക്ക് എല്ലാവർക്കും വ്യക്തമായി അറിയുകയും ചെയ്യാം. ആക്കെങ്കിലും ഈ ആശയം തെറ്റുദ്ധാരണ ഉണ്ടാകുവാൻ ഇടയാകരുതെന്നു കരുതി ഒരു കാര്യം പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. വള്ളിപുള്ളി വ്യത്യാസംകൂടാതെ ഈ വാചകങ്ങൾ പരി: അന്ത്യോഖ്യാ പാത്രിയക്കീസ് ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ബാവാ തിരുമേനിയോടു ബഹുമാനപുരസ്സരം ഞാൻ പറഞ്ഞിട്ടുണ്ട്. കേരളം സന്ദർശിച്ചപ്പോൾ മാർത്തോമ്മാ സുറിയാനി സഭയുടെ മാരാമൺ കൺവൻഷനിൽ പ്രസംഗം പറയുവാനുള്ള മഹാമനസ്കത കാണിച്ച പരി: പിതാവ് അപ്പോൾ എന്നോടു പറഞ്ഞത് ഇങ്ങനെയായിരുന്നു: That is how it ought to be — അങ്ങനെ തന്നെയാണു ചെയ്യേണ്ടത്.

കോട്ടയത്തു പുത്തനങ്ങാടിയിൽ ചക്കാലപ്പറമ്പിൽ കുടുംബത്തിലെ അംഗമായിരുന്ന യൂഹാനോൻ മാർ അത്താനാസിയോസ്, ഓർത്തഡോക്സ് സഭയിലെ ഏറ്റവും പ്രായംകുറഞ്ഞ മെത്രാപ്പോലീത്തായായിരുന്നു. 53–ാമത്തെ വയസ്സിൽ കാൻസർ രോഗം മൂലം 1980 ഒക്ടോബർ 12–ാം തീയതി കാലംചെയ്ത ഈ തിരുമേനി അസാധാരണമായ പ്രാർത്ഥനാജീവിതം നയിച്ചിരുന്ന ഒരു വ്യക്തിയായിരുന്നു. രോഗം അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതത്തിന്റെ ശക്തി വർദ്ധിപ്പിക്കുന്നതിനു സഹായിക്കുകയും ചെയ്തു. തിരുമേനിക്ക് എന്നെക്കാൾ പ്രായം കുറവായിരുന്നെങ്കിലും ചെറുപ്പം മുതൽ തന്നെ അത്ഭുതകരമായ രീതിയിലുള്ള സ്നേഹമാണ് എപ്പോഴും എന്നോടു പ്രദർശിപ്പിച്ചിരുന്നത്. ഞങ്ങൾ തമ്മിൽ എപ്പോൾ സംസാരിച്ചാലും തിരുമേനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട വിഷയങ്ങൾ രണ്ടായിരുന്നു,



പ്രാർത്ഥനയുടെ ശക്തിയും, സഭകളുടെ യോജിപ്പും സമാധാനവും. ഒരവസരത്തിൽ അദ്ദേഹം എന്നോടു പറഞ്ഞു: അവറാച്ചന്റെ ശ്രേഷ്ഠ കാതോലിക്കാ ബാവായുടെ പ്രാർത്ഥനാജീവിതത്തെക്കുറിച്ചു ഞാൻ വളരെ കൂടുതൽ കേട്ടിട്ടുണ്ട്. എനിക്ക് ഒരാഗ്രഹമുണ്ട്. അവറാച്ചൻ അതു സാധിച്ചുതരണം. എനിക്കു ശ്രേഷ്ഠ കാതോലിക്കായുടെ അടുത്ത് ഒരു പായിലിരുന്നു രണ്ടു മൂന്നു മണിക്കൂർ പ്രാർത്ഥിക്കണം. അദ്ദേഹത്തിന്റെ പ്രാർത്ഥനാരീതിയിൽനിന്നും എനിക്കു പലതും പഠിക്കുവാൻ സാധിക്കുമെന്നാണ് എന്റെ വിശ്വാസം. വെല്ലൂർ ആശുപത്രിയിലെ കാൻസർരോഗ ചികിത്സയ്ക്കുശേഷം പാമ്പാടി ദയറായിൽ തിരിച്ചെത്തുകയും ഏതാനും മാസങ്ങൾക്കുശേഷം വീണ്ടും ചികിത്സയ്ക്കായി കുണ്ടറ ആശുപത്രിയിലേയ്ക്ക് അദ്ദേഹം പോകുകയും ചെയ്തു. അവിടെവച്ചാണ് അദ്ദേഹം കാലം ചെയ്തത്. അവസാനമായി കുണ്ടറയ്ക്കു പോകുന്നതിനു ഒരു മൂന്നാഴ്ച മുൻപ് ഒരു ദിവസം എന്റെ പേർക്കു ഫോൺ ചെയ്തു. എനിക്കു സൗകര്യപ്പെടുമെങ്കിൽ അന്നു രാത്രിയിൽ ഞാൻ പാമ്പാടി ദയറായിൽ ചെന്നു ഒരു മണിക്കൂർ അദ്ദേഹത്തോടൊപ്പം ചെലവഴിക്കണമെന്നായിരുന്നു സന്ദേശം. അതനുസരിച്ചു രാത്രി 8 മണി മുതൽ ഒരു മണിക്കൂർ ഞങ്ങൾ ഒന്നിച്ചു കഴിച്ചുകൂട്ടി. തിരുമേനിക്കു പ്രത്യേകമായി താല്പര്യമുള്ള ഒരു വിഷയത്തെക്കുറിച്ചു സംസാരിക്കുന്നതിനു തയ്യാറായാണു ഞാൻ പോയത്. ഞങ്ങളുടെ സംസാരത്തിനിടയ്ക്കു ഞാൻ തിരുമേനിയോടു ചോദിച്ചു: നമ്മുടെ സഭകൾ തമ്മിൽ വീണ്ടും എന്നെങ്കിലും യോജിക്കുമെന്നു തിരുമേനി വിചാരിക്കുന്നുണ്ടോ? തിരുമേനിയുടെ മറുപടി വളരെ രസകരവും വിജ്ഞാനപ്രദവുമായിരുന്നു. Kipling എഴുതിയ ഒരു വരി അവറാച്ചനു പരിചയം കാണുമല്ലോ. East is East and West is West, and never the twain shall meet. കിഴക്കു കിഴക്കാണ്, പടിഞ്ഞാറു പടിഞ്ഞാറാണ്, ഇവ തമ്മിൽ ഒരിക്കലും കൂട്ടിമുട്ടുകയില്ല.

അവറാച്ചൻ പറയണം, 1964-വരെ നമ്മുടെ സഭകളിലെ ആളുകൾ ഇതുപോലെയല്ലേ ചിന്തിച്ചുകൊണ്ടിരുന്നത്. പക്ഷെ Kipling തുടർന്നു പറഞ്ഞതു പോലെയല്ലേ 1964 മെയ് 22-ാം തീയതി സംഭവിച്ചത്. But there is neither East nor West when two strong men stand face to face though they come from

the ends of the Earth. ശക്തിയുള്ള രണ്ടു വ്യക്തികൾ എഴുന്നേററു മുഖാമുഖമായി നിന്നു പൊതുനന്മയെ മാത്രം ലാക്കാക്കി ചർച്ച ചെയ്യുമ്പോൾ കിഴക്കും, പടിഞ്ഞാറും ഒന്നായി തീരുന്നു. അതല്ലേ 1964 മെയ് 22-ാം തീയതി മലങ്കര സഭയിൽ സംഭവിച്ചതു്! ദൈവം നിശ്ചയിക്കുന്ന ഒരു ദിവസം വീണ്ടും ശക്തരായ രണ്ടു വ്യക്തികൾ മുഖാമുഖമായി എഴുന്നേററു നിന്നു സഭയുടെ യോജിപ്പിനെക്കുറിച്ച സംസാരിക്കുവാൻ ഇടയാകും. അന്നു സഭകൾ 1964-ലെ പോലെ വീണ്ടും യോജിക്കും. Kipling പറഞ്ഞതുപോലെ കിഴക്കും പടിഞ്ഞാറും ഇല്ലാതായിത്തീരും.

ഗൗരവമായ ഒരു വിഷയത്തിലേയ്ക്കു പ്രവേശിക്കുവാനുള്ള സമയമായെന്നു് എനിക്കു് ഉറപ്പായി, ഞാൻ മെത്രാച്ചനോടു പറഞ്ഞു: മെത്രാച്ചനെ ഞാൻ സഭാകാര്യങ്ങളെക്കുറിച്ചുള്ള ഒരുഎഴുത്തു കാണിക്കുവാൻ പോകുകയാണു്. വളരെ ശ്രദ്ധിച്ചു വായിച്ചശേഷം മെത്രാച്ചന്റെ പ്രതികരണമെന്താണെന്നു് എന്നോടു തുറന്നു പറയണം. എന്റെ പോക്കററിൽനിന്നും ഒരു എഴുത്തു് എടുത്തു മെത്രാച്ചന്റെ കൈയിൽ കൊടുത്തു. ഞാൻ കൊടുത്തതു പരി: അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കോബ് തൃതീയൻ ബാവാ തിരുമേനി ശ്രേഷ്ഠ കാതോലിക്കായ്ക്കു് 1979 നവംബർ 5-ാം തീയതി അയച്ച ഒരു എഴുത്തിന്റെ കോപ്പിയും, 1979 ഒക്ടോബറിൽ ഡെമാസ്കസിൽവെച്ചു് പരി: അന്ത്യോഖ്യാ പാത്രിയക്കീസ് ഇഗ്നാത്തിയോസ് യാക്കോബ് ബാവാ തിരുമേനി അദ്ധ്യക്ഷത വഹിച്ച സുന്നഹദോസ്, അന്ത്യോഖ്യാ സിംഹാസനവും മലങ്കരയിലെ കിഴക്കിന്റെ കാതോലിക്കേറവും തമ്മിൽ ഉണ്ടായിരിക്കേണ്ട ബന്ധം എന്തായിരിക്കണമെന്നതു സംബന്ധിച്ചു് എടുത്ത 24 അക്കങ്ങൾ ഉള്ള തീരുമാനങ്ങളും ആയിരുന്നു. യാക്കോബായ സുറിയാനി സഭയ്ക്കു് ഒരു കാലഘട്ടം മുഴുവൻ സജീവ നേതൃത്വം കൊടുത്തിരുന്ന എന്റെ പിതാവിന്റെ അറിവിലേയ്ക്കു പരി: പാത്രിയക്കീസ് ബാവാ അയച്ചുകൊടുത്തതായിരുന്നു ഞാൻ മെത്രാച്ചനെ കാണിച്ച രേഖകൾ. എന്റെ പിതാവിന്റെ പേർക്കു പരി: പിതാവു് അയച്ചിരുന്ന കല്പനയുടെ അവസാനത്തെ വാചകം ഇന്നും ഞാൻ ഓർത്തു് രസിക്കാറുണ്ടു് —After you read this, you may give it to Our Achen. ശരിക്കു പരിഭാഷപ്പെടുത്തിയാൽ, ഇതു വായിച്ചശേഷം നമ്മുടെ അച്ചനു കൊടുക്കണം. പക്ഷെ, Our Achen എന്നു പറഞ്ഞാൽ നമ്മുടെ അച്ചൻ എന്നല്ല



പരി: പാത്രിയക്കീസ് ബാവാ തിരുമേനി ഉദ്ദേശിച്ചിരുന്നതു്. അവറാച്ചൻ എന്ന എന്റെ പേരു യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനി ഇംഗ്ലീഷിൽ എഴുതുമ്പോൾ ഉപയോഗിച്ചിരുന്ന വിചിത്രമായ സ്പെല്ലിംഗ് ആയിരുന്നു Our Achen എന്നതു്! ഞാൻ കൊടുത്ത കടലാസ്സുകൾ വളരെ ശ്രദ്ധയോടുകൂടി വായിച്ചു കഴിഞ്ഞപ്പോൾ കുറച്ചുനേരം മെത്രാച്ചൻ മൗനമായിരുന്നു. അദ്ദേഹത്തിന്റെ മനസ്സിലെ അത്ഭുതം കണ്ണുകളിൽ പ്രതിഫലിച്ചിരുന്നു. അദ്ദേഹം എന്നോടു പറഞ്ഞു: അവറാച്ചാ, എനിക്കു് ഇതു വിശ്വസിക്കുവാൻ കഴിയുന്നില്ല. മെത്രാച്ചൻ വികാരഭരിതനായി, അദ്ദേഹത്തെ ഏററവും ആകർഷിച്ച തീരുമാനങ്ങൾ മാത്രം അക്കങ്ങൾ ഉദ്ധരിച്ചുകൊണ്ടു് ഉറക്കെ വായിക്കുവാൻ തുടങ്ങി. (1) കിഴക്കിന്റെ കാതോലിക്കേററ്, പരി: അന്ത്യോഖ്യാ പാത്രിയക്കീസ് ബാവാ പ്രധാന മേലദ്ധ്യക്ഷനായുള്ള ആകമാന സുറിയായി സഭയുടെ ഭാഗമാകുന്നു. (3) ആകമാന സുറിയാനി സഭയിൽ പാത്രിയർക്കീസ് കഴിഞ്ഞാൽ പിന്നത്തെ സ്ഥാനം കാതോലിക്കായിക്കാണു്. കാതോലിക്കായുടെ പേരു് കിഴക്കിന്റെ കാതോലിക്കാ എന്നായിരിക്കും. അദ്ദേഹം ആകമാന സുറിയാനി സഭയുടെ ഭാഗമായ കിഴക്കിന്റെ കാതോലിക്കേററിന്റെ പ്രധാന മേലദ്ധ്യക്ഷനാണു്. ഈ സഭയുടെ സുന്നഹദോസിൽ അദ്ധ്യക്ഷത വഹിക്കുകയും മെത്രാപ്പോലീത്തന്മാരെ വാഴിക്കുകയും വിശുദ്ധ മൂറോൻ കൂദാശ ചെയ്യുകയും ചെയ്യേണ്ടതു കിഴക്കിന്റെ കാതോലിക്കായാണു്. (5) ഒരു പുതിയ പാത്രിയക്കീസിനെ വാഴിക്കുന്ന അവസരത്തിൽ ആ കർമ്മത്തിൽ അദ്ധ്യക്ഷത വഹിക്കേണ്ടതു കിഴക്കിന്റെ കാതോലിക്കായാണു്. (12) കിഴക്കിന്റെ കാതോലിക്കായെ വാഴിക്കുന്നതു് അന്ത്യോഖ്യാ പാത്രിയക്കീസ് ബാവാ ആയിരിക്കണം. കാതോലിക്കാ, പാത്രിയക്കീസ് ബാവായുടെ കൈയിൽ നിന്നു സുസ്താത്തിക്കോൻ വാങ്ങിയിരിക്കേണ്ടതുമാണു്. (13) കിഴക്കിന്റെ കാതോലിക്കേററിൽ വാഴിക്കപ്പെടുന്ന മെത്രാന്മാർക്കു സുസ്താത്തിക്കോൻ കൊടുക്കുന്നതിനുള്ള അവകാശം കാതോലിക്കായ്ക്കു് ഉള്ളതാണു്. 17-ാമത്തെ തീരുമാനം വായിക്കാൻ തുടങ്ങിയപ്പോൾ മെത്രാച്ചൻ ചാടി എഴുന്നേററു നിന്നുകൊണ്ടു പറഞ്ഞു: എന്റെ ദൈവമേ, എനിക്കു് ഇതു വിശ്വസിക്കുവാൻ സാധിക്കുന്നില്ല! താഴെ പറയുന്നതായിരുന്നു പരി: അന്ത്യോഖ്യാ സുന്നഹദോസിന്റെ 17-ാമത്തെ തീരുമാനം. "കിഴ

ക്കിന്റെ കാതോലിക്കേറ്റിൽ ഒരു മെത്രാപ്പോലീത്താ എന്നല്ലാ ഒരു വൈദികനെപ്പോലും കാതോലിക്കോസ് ആവശ്യപ്പെടാതെ അന്ത്യോഖ്യാ പാത്രിയർക്കീസ് വാഴിക്കരുത്.'' "Should not ordain'' എന്നു തന്നെയാണു തീരുമാനിച്ചത്.

മെത്രാച്ചൻ തുടർന്നു പറഞ്ഞു: അവറാച്ചാ, ഇതിൽ കൂടുതൽ എന്താണ് ഉൾഭരണ സ്വാതന്ത്ര്യമെന്നു പറയുന്നത്? ഇതനുസരിച്ച് ഒരു അഞ്ചു കൊല്ലം യാക്കോബായ സഭയുടെ ഭരണം നടക്കുകയാണെങ്കിൽ ഞാൻ ഉറപ്പിച്ചു പറയാം, ഒരു ദിവസം Kipling പറഞ്ഞതുപോലെ കിഴക്കും പടിഞ്ഞാറും ഒന്നായിത്തീരും. മെത്രാച്ചൻ കുറച്ചുനേരം ചിന്തിച്ചിരുന്നതിനുശേഷം വീണ്ടും എന്നോടു ഒരു കാര്യംകൂടി പറഞ്ഞു. ഇതുപോലുള്ള തീരുമാനം അന്ത്യോഖ്യൻ സുന്നഹദോസിനെക്കൊണ്ട് എടുപ്പിക്കുന്നതിനു വളരെ ശക്തമായ സമ്മർദ്ദം നിങ്ങൾ ചെലുത്തിക്കാണുമെന്നു ഞാൻ വിശ്വസിക്കുന്നു. വിശ്വസിക്കുവാൻ അത്രയ്ക്കു വിഷമമുള്ള തീരുമാനങ്ങൾ ആണ് അന്ത്യോഖ്യൻ സുന്നഹദോസ് എടുത്തിരിക്കുന്നത്. സുന്നഹദോസിന്റെ തീരുമാനങ്ങളെപ്പോലെ തന്നെ എന്നെ അത്ഭുതപ്പെടുത്തുന്ന ഒരു കാര്യം പരി: ബാവാ തിരുമേനി ശ്രേഷ്ഠ കാതോലിക്കാ ബാവായ്ക്ക് അയച്ച എഴുത്തിലെ അവസാനഭാഗമാണ്. പരി: ബാവാ തിരുമേനി പറഞ്ഞിരിക്കുന്നു: ദുബായിലെ നമ്മുടെ പള്ളിക്കു ഒരച്ചനെ ആവശ്യമുണ്ട്; ശ്രേഷ്ഠ ബാവാ ഒരു വൈദികന്റെ പേരു നിർദ്ദേശിക്കുകയും അദ്ദേഹത്തിന്റെ മേൽവിലാസം അയച്ചുതരികയും ചെയ്യുകയാണെങ്കിൽ അദ്ദേഹത്തെ നിയമിച്ചുകൊണ്ടുള്ള ഒരു കല്പന അയയ്ക്കാം. മെത്രാച്ചൻ വീണ്ടും പറഞ്ഞു: അവറാച്ചാ, എനിക്ക് ഇതു വിശ്വസിക്കുവാൻ പ്രയാസമാണ്. ഇതുപോലെ മഹാമനസ്കത കാണിക്കുവാൻ ഒരു പാത്രിയർക്കീസിനു കഴിയുമെന്നുള്ളത് എന്നെ അത്ഭുതപ്പെടുത്തുന്നു!

ഞാൻ മറുപടിയായി മെത്രാച്ചനോടു പറഞ്ഞു: മെത്രാച്ചൻ ഒരു കാര്യം ശരിക്കു മനസ്സിലാക്കണമെന്ന് എനിക്ക് അതിയായ ആഗ്രഹമുണ്ട്. ഇതുപോലുള്ള തീരുമാനങ്ങൾ എടുപ്പിക്കുന്നതിന് അന്ത്യോഖ്യൻ സുന്നഹദോസിൽ ശക്തമായി സമ്മർദ്ദം ചെലുത്തേണ്ടി വന്നിട്ടുണ്ടോ എന്നുള്ള മെത്രാച്ചന്റെ ചോദ്യത്തിനു ഞാൻ ഇപ്പോൾ മറുപടി പറയാം. യാതൊരു സമ്മർദ്ദവും ചെലുത്തിയിട്ടില്ല, ആരും



ആവശ്യപ്പെട്ടിട്ടില്ല, അഭ്യർത്ഥിച്ചിട്ടില്ല, നിർദ്ദേശിച്ചിട്ടില്ല എന്നല്ല, സൂചിപ്പിക്കപോലും ചെയ്തിട്ടില്ല. പിന്നെ എന്തുകൊണ്ടാണ് ഇതു സംഭവിച്ചത് എന്നുള്ളതിന്റെ രഹസ്യം എനിക്കു വ്യക്തമായിട്ട് അറിയാം. ഞാൻ അതു മെത്രാച്ചനോട് ഇപ്പോൾ പറയാൻ പോകുകയാണ്. 1964 മെയ് 22–ാം തീയതി കോട്ടയത്തുവച്ചു യാക്കോബായ–ഓർത്തഡോക്സ് സഭകളെ യോജിപ്പിക്കയും കാനോനികമായ എല്ലാ അവകാശങ്ങളുമുള്ള കിഴക്കിന്റെ കാതോലിക്കായെ വാഴിച്ചു കൊടുക്കുകയും ചെയ്തപ്പോൾ താൻ ചരിത്രത്തിൽ സ്ഥാനം നേടിക്കഴിഞ്ഞെന്നു പരി: യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനിക്കു ബോദ്ധ്യമായിരുന്നു. അതിൽ അദ്ദേഹം ആത്മാർത്ഥമായി സന്തോഷിക്കുകയും അഭിമാനിക്കുകയും ചെയ്തിരുന്നു. 1975–ൽ സഭ വീണ്ടും രണ്ടായപ്പോൾ പരി: പാത്രിയർക്കീസ് ബാവാ വളരെ ദുഃഖിതനായിരുന്നുവെന്ന കാര്യം വളരെ വ്യക്തമായി എനിക്ക് അറിയാം. ചരിത്രത്തിൽ അദ്ദേഹത്തിനു നഷ്ടപ്പെട്ടുപോയ സ്ഥാനം വീണ്ടെടുക്കുന്നതിനു മഹാബുദ്ധിമാനായിരുന്ന യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനി പ്രാർത്ഥനാപൂർവ്വം നടത്തിയ പരിശ്രമങ്ങളുടെ ഫലമായിരുന്നു ഈ സുന്നഹദോസും അതിൽ പാസ്സാക്കിയ തീരുമാനങ്ങളും. പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യം ഉള്ള കിഴക്കിന്റെ കാതോലിക്കേറ്റായി, കിഴക്കിന്റെ കാതോലിക്കോസിന്റെ കീഴിൽ പ്രവർത്തിച്ചെങ്കിൽ മാത്രമേ മലങ്കര യാക്കോബായ സുറിയാനി സഭ വളരുകയുള്ളു എന്ന് അദ്ദേഹത്തിനു വ്യക്തമായി അറിയാമായിരുന്നു. യാക്കോബായ സഭ പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യത്തോടുകൂടി പ്രവർത്തിക്കുകയും വളരുകയും ചെയ്താൽ മാത്രമേ ഓർത്തഡോക്സ് സഭയുമായി വീണ്ടും യോജിക്കുവാനുള്ള സാഹചര്യം ഉണ്ടാകുകയും, Kipling പറഞ്ഞതുപോലെ ഒരു ദിവസം കിഴക്കും പടിഞ്ഞാറും വീണ്ടും ഒന്നാകുകയും ചെയ്യുകയുള്ളു എന്നു മനസ്സിലാക്കുവാനുള്ള ബുദ്ധിശക്തിയും, മനോധർമ്മവും ദൈവാനുഗ്രഹവും അദ്ദേഹത്തിന് ഉണ്ടായിരുന്നു.

ഇതേത്തുടർന്നു ഞാൻ യാത്ര പറയാൻ എഴുന്നേറ്റപ്പോൾ മെത്രാച്ചൻ എന്നോടു പറഞ്ഞു: അവറാച്ചൻ രണ്ടു മിനിറ്റ് അവിടെ നില്ക്കണം, ഞാൻ ഒന്നു പ്രാർത്ഥിച്ച് അവറാച്ചനെ അനുഗ്രഹിക്കട്ടെ. പ്രാർത്ഥിച്ചനുഗ്രഹിച്ചു കഴിഞ്ഞശേഷം മെത്രാച്ചൻ എന്നോടു പറഞ്ഞു:

അവറാച്ചൻ ഒരു കാര്യം ഓർത്തോണം, എന്റെ പ്രാർത്ഥനയിലും ഹൃദയത്തിലും എപ്പോഴും അവറാച്ചൻ കാണും. ഞാൻ ഇനിയും അധിക ദിവസങ്ങൾ ജീവിച്ചിരിക്കുകയില്ല എന്ന് എനിക്ക് അറിയാം. ഞാൻ മരിച്ചു കഴിഞ്ഞാലും അവറാച്ചന്റെ പേർക്കും, നമ്മുടെ സഭയുടെ യോജിപ്പിനുവേണ്ടിയും പ്രാർത്ഥിക്കും. എന്നെ കെട്ടിപ്പിടിച്ചു രണ്ടു കവിളുകളിലും ഓരോ ഉമ്മ തന്നു. അവസാനത്തെ യാത്ര പറച്ചിലായിരുന്നുവെന്ന് എനിക്കു ബോധ്യമായി. ഒരു കാര്യം കൂടി മെത്രാച്ചൻ എന്നോടു പറഞ്ഞു: അവറാച്ചൻ എപ്പോഴും എന്റെ പേർക്കു പ്രാർത്ഥിക്കണം, ഞാൻ ജീവിച്ചിരിക്കുമ്പോഴും മരിച്ചു കഴിഞ്ഞാലും. ഞാൻ അപ്പോൾ മെത്രാച്ചനോടു ചോദിച്ചു: ഞാൻ ആരാണു മെത്രാച്ചനുവേണ്ടി പ്രാർത്ഥിക്കുവാൻ? എന്റെ ചോദ്യത്തിനു ഉത്തരമായി അദ്ദേഹം പറഞ്ഞ വാചകം എന്നെയും, ഞാൻ പറഞ്ഞ് ഈ വിവരം കേട്ടിട്ടുള്ളവരെയും എപ്പോഴും ചിന്തിപ്പിക്കാറുണ്ട്. ''അവറാച്ചൻ ശരിക്കു ചിന്തിക്കാതെ പറഞ്ഞതാണെന്ന് എനിക്കറിയാം. ഒരു കാര്യം ഞാൻ പഠിപ്പിക്കാം. പ്രാർത്ഥന effective ആയിരിക്കണമെങ്കിൽ mutual ആയിരിക്കണം. അതായതു, പ്രാർത്ഥന ഫലപ്രദമായിരിക്കണമെങ്കിൽ പരസ്പരം പ്രാർത്ഥിക്കണം. അച്ചാ, എന്റെ പേർക്ക് പ്രാർത്ഥിക്കണം, അല്ലെങ്കിൽ വി: കുർബ്ബാന അർപ്പിക്കണം എന്ന് അപേക്ഷിച്ചതുകൊണ്ടു മാത്രമായില്ല; ആ വൈദികന്റെ പേർക്കുകൂടി പ്രാർത്ഥിക്കുവാനുള്ള ചുമതല അപേക്ഷിക്കുന്നവർക്ക് ഉണ്ടെന്നുള്ള കാര്യം വിസ്മരിക്കാതിരിക്കയും ചെയ്യണം.

ആകാശത്തിലെ കഴുകന്റെ വഴി ഉൾപ്പെടെ നാലു കാര്യങ്ങളാണു മഹാ ജ്ഞാനിയായിരുന്ന ശലോമോനു മനസ്സിലാക്കുവാൻ പ്രയാസമുണ്ടായിരുന്നത്. സാധാരണക്കാരനായ എനിക്കു മനസ്സിലാക്കുവാൻ പ്രയാസമുള്ള ഒരു കാര്യം കൂടി ഉണ്ട്! 1979 ഒക്ടോബറിൽ പരി: യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ അദ്ധ്യക്ഷതിൽ കൂടിയ അന്ത്യോഖ്യൻ സുന്നഹദോസ്, അന്ത്യോഖ്യൻ സഭയും മലങ്കരയിലെ കിഴക്കിന്റെ കാതോലിക്കേറ്റും തമ്മിൽ ഉണ്ടായിരിക്കേണ്ട ബന്ധത്തെക്കുറിച്ച് എടുത്ത 24 അകങ്ങൾ ഉള്ള തീരുമാനങ്ങൾക്ക് എന്തു സംഭവിച്ചു? ഈ തീരുമാനങ്ങൾ എങ്ങോട്ടു പോയി? എത്ര പേർ ഈ സുന്നഹദോസ് തീരുമാനങ്ങളെക്കുറിച്ച് അറിഞ്ഞിട്ടുണ്ട്?



എന്റെ അഭിപ്രായത്തിൽ, സമാധാനം ഉണ്ടാക്കുന്നവർ മാത്രമല്ല, സമാധാനം ഉണ്ടാക്കുവാൻ ആഗ്രഹിക്കുന്നവരും ഭാഗ്യവാന്മാരാണ്. അവർ ദൈവത്തിന്റെ മക്കൾ എന്നു വിളിക്കപ്പെടും. ഞാൻ നിധിപോലെ കാത്തുസൂക്ഷിക്കുന്ന ഒരു എഴുത്ത് എന്റെ കൈവശം ഉണ്ട്. 1981 ജനുവരി 21–ാം തീയതി അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് സാഖാ ഒന്നാമൻ കരുണാപുരസ്സരം എന്റെ പേർക്ക് അയച്ച ഒരു സ്വകാര്യ സന്ദേശത്തെയാണു ഞാൻ സൂചിപ്പിക്കുന്നത്. തിരുമനസ്സുകൊണ്ട് ഈ സന്ദേശത്തിൽ ഏററവും സന്തോഷകരവും ദൈവാനുഗ്രഹപ്രദവുമായ ഒരു ആശയം ഉൾപ്പെടുത്തിയിരുന്നത് ഇംഗ്ലീഷിൽ തന്നെ ഉദ്ധരിക്കുന്നതിനു ഞാൻ ആഗ്രഹിക്കുന്നു.

"You might have been informed by those who attended our enthronement ceremony that we spoke strongly in our enthronement speech that we will do our level best to bring the whole flock of our Church in India to one and the same flock. It is our sincere desire. Since our enthronement and even before, the unfortunate split of 1975 in our Church is pricking our mind very much. We believe that for the progress and strength of our Church, unity is necessary and our hope is our own people in India should bring forth this unity, but under definite terms and conditions."

ഇതിന്റെ ചുരുക്കം മലയാളത്തിൽ ഞാൻ പ്രസ്താവിക്കാം. ഇൻഡ്യയിലെ നമ്മുടെ രണ്ടു സഭകളെയും യോജിപ്പിക്കുക എന്നതാണു നമ്മുടെ ആത്മാർത്ഥമായ ആഗ്രഹം. നമ്മുടെ സ്ഥാനാരോഹണത്തിനു ശേഷവും അതിനു മുൻപും, 1975–ൽ നമ്മുടെ സഭയിൽ ഉണ്ടായ നിർഭാഗ്യകരമായ ഭിന്നിപ്പു നമ്മുടെ മനസ്സിനെ വളരെയധികം വേദനിപ്പിക്കുന്നു. നമ്മുടെ സഭയുടെ വളർച്ചയ്ക്കും, ശക്തിക്കും യോജിപ്പ് അത്യാവശ്യമാണെന്നു നാം വിശ്വസിക്കുന്നു. ഇൻഡ്യയിലെ നമ്മുടെ ആളുകൾ തന്നെ വ്യക്തമായ വ്യവസ്ഥകൾക്കും, നിബന്ധനകൾക്കും വിധേയമായി യോജിപ്പ് ഉണ്ടാക്കണമെന്നാണു നമ്മുടെ ആഗ്രഹം.

എട്ട് വർഷങ്ങൾ കഴിഞ്ഞിട്ടും പരി: ബാവാ തിരുമേനിയുടെ ആഗ്രഹം സഫലമായില്ലായെങ്കിലും ഇത്ര മഹനീയമായ ഒരു ചിന്ത പ്രകടിപ്പിക്കുവാൻ പരിശുദ്ധ പിതാവിനു കഴിഞ്ഞല്ലോ എന്നോർക്കുമ്പോൾ സന്തോഷം കൊണ്ട് ഇപ്പോഴും എന്റെ കണ്ണുകൾ നിറയുന്നു. സഭകളുടെ യോജിപ്പിനെക്കുറിച്ചുള്ള എന്റെ ആശയങ്ങൾ വിശദീകരിച്ചുകൊണ്ടു ധാരാളം എഴുത്തുകൾ ഞാൻ പിതാവിന് അയച്ചിട്ടുണ്ട്. പരി: പിതാവിന്റെ ക്ഷണപ്രകാരം ഡെമാസ്കസിലെ പാത്രിയർക്കാ അരമനയിൽ വച്ച് ഈ വിഷയത്തെക്കുറിച്ചു ദീർഘമായ ചർച്ചകൾ നടത്തുകയും ചെയ്തിട്ടുണ്ട്. ഈ രംഗത്തേയ്ക്കു പ്രവേശിച്ചപ്പോൾ മാത്രമാണ് എനിക്കു വ്യക്തമായി മനസ്സിലാക്കുവാൻ സാധിച്ചത്, മലങ്കര സഭയിൽ നിന്ന് ആരെല്ലാം എന്തെല്ലാം തരത്തിലുള്ള ആരോപണങ്ങളാണു ശ്രേഷ്ഠ കാതോലിക്കാ ബാവാ തിരുമേനിയെക്കുറിച്ചു പരി: പാത്രിയർക്കീസ് ബാവാ തിരുമേനിയെ ധരിപ്പിച്ചിട്ടുള്ളതെന്ന്! ആരോപണങ്ങളെക്കുറിച്ചും അതു നടത്തിയവരെക്കുറിച്ചും ഒരു വാക്കുപോലും പറയാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. എന്നാൽ ഒരു കാര്യം പ്രസ്താവിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ശ്രേഷ്ഠ കാതോലിക്കാ ബാവായെ ന്യായീകരിച്ചുകൊണ്ട്, അദ്ദേഹത്തെക്കുറിച്ചുള്ള തെറ്റുദ്ധാരണകൾ നീക്കുന്നതിനുവേണ്ടി പരി: പിതാവിനോടു ഞാൻ സംസാരിച്ചിട്ടുള്ളതുപോലെ ആരും സംസാരിച്ചിട്ടില്ലെന്നും, ഞാൻ എഴുതിയിട്ടുള്ളതുപോലെ ആരും എഴുതിയിട്ടില്ലെന്നും എനിക്കു നിശ്ചയമുണ്ട്. ആരോപണങ്ങളെക്കുറിച്ച് സംസാരിച്ചുകൊണ്ടിരുന്ന അവസരങ്ങളിലെല്ലാം Emerson പറഞ്ഞിട്ടുള്ള ഒരാശയം എന്റെ മനസ്സിൽക്കൂടെ കടന്നു പൊയ്ക്കൊണ്ടിരുന്നു: To be great is to bc misunderstood! ലോകത്തിൽ ശ്രേഷ്ഠന്മാർക്കു വിധിക്കപ്പെട്ടിട്ടുള്ള ഒരു പ്രത്യേക അനുഭവമാണു തെറ്റുധരിക്കപ്പെടുകയെന്നുള്ളത്! എന്റെ ഓർമ്മ ശരിയാണെങ്കിൽ, പരി: പാത്രിയർക്കീസ് ബാവാ തിരുമേനിയോട് Emcrson പറഞ്ഞ ആശയം ഞാൻ പറയുകയും ചെയ്തിട്ടുണ്ട്.

സഭകളുടെ യോജിപ്പിനെക്കുറിച്ചു പരി: പിതാവിന്റെ ആഗ്രഹത്തെക്കുറിച്ചുള്ള എന്റെ അഭിപ്രായം ഞാൻ പല എഴുത്തുകളിൽക്കൂടി പരി: പിതാവിനെ ബഹുമാനപുരസ്സരം അറിയിച്ചിട്ടുണ്ട്. ഈ വിഷയത്തെക്കുറിച്ചു ചിന്തിക്കുവാൻ കഴിവുള്ള നമ്മുടെ



സഭയിലെ ചില പ്രമുഖവ്യക്തികളുടെ അഭിപ്രായങ്ങളും ഞാൻ അദ്ദേഹത്തെ അറിയിച്ചിട്ടുണ്ട്. ഞങ്ങൾ നേരിട്ടു കണ്ടു സംസാരിച്ചപ്പോൾ ഈ വിഷയത്തെക്കുറിച്ചു വളരെ വിശദമായി ചർച്ച ചെയ്യുകയും ചെയ്തിട്ടുണ്ട്. ആദ്യമായി ഞാൻ പറഞ്ഞ അഭിപ്രായം എന്തായിരുന്നുവെന്നു സഭയിലെ അംഗങ്ങൾ അറിഞ്ഞിരിക്കണമെന്ന് എനിക്കു ആഗ്രഹമുണ്ട്. സഭകൾ തമ്മിൽ യോജിക്കുന്നതിനെക്കുറിച്ചുള്ള പരി. പിതാവിന്റെ ആഗ്രഹത്തെ ഞാൻ പ്രശംസിക്കുകയും, അഭിനന്ദിക്കുകയും, ശക്തിയായി പിൻതാങ്ങുകയും ചെയ്തശേഷം ഞാൻ ഒരു് അഭിപ്രായം പറഞ്ഞു: ''സഭകൾ തമ്മിൽ യോജിക്കുന്നതിനെക്കുറിച്ച് ആലോചിക്കുന്നതിനുള്ള സമയം ആയിട്ടില്ല. ഇപ്പോൾ ആലോചിച്ചാൽ നടക്കുകയില്ലെന്നു മാത്രമല്ല നമ്മുടെ സഭയ്ക്കു നാണക്കേടിന് ഇടയാകുകയും ചെയ്യും.'' ബഹുമാനപുരസ്സരം പരി. പിതാവിനോടു ഞാൻ പറഞ്ഞു: ഇൻഡ്യയിലെ പ്രസിദ്ധമായ പഞ്ചതന്ത്രകഥകളിൽ ഒരു കഥയുടെ ഗുണപാഠം അങ്ങ് അറിഞ്ഞിരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. "Only between two persons who are well-matched in means and in blood should there be marriage or friendship, but not between the high and the low''. വളരെ ചുരുക്കത്തിൽ പറഞ്ഞാൽ, സ്നേഹബന്ധവും വിവാഹബന്ധവും നീണ്ടു നില്ക്കണമെങ്കിൽ സമന്മാർ തമ്മിലായിരിക്കണം.

രണ്ടു സഭകളുടെയും യോജിപ്പിനെക്കുറിച്ച് ആലോചിക്കുന്ന നമുക്ക് ഈ സന്ദേശത്തിൽനിന്ന് ഒരു വലിയ ഗുണപാഠം പഠിക്കുവാനുണ്ട്. ഇന്നു നമ്മുടെ സഭയ്ക്കു ശക്തിയും ജീവനുമില്ല, യോജിപ്പും അച്ചടക്കവുമില്ല. കുത്തഴിഞ്ഞ ഒരു പുസ്തകം പോലെയാണു നമ്മുടെ സഭ ഇന്നു നിലകൊള്ളുന്നത്. മറ്റു സഭകളുടെ ഇടയ്ക്കു നാം ഒരു ഫലിതമായി മാറിയിരിക്കുകയാണ്. അതുകൊണ്ടു നാം ഇപ്പോൾ ചെയ്യേണ്ടതു നമ്മുടെ സഭയെ ശക്തിപ്പെടുത്തി, അച്ചടക്കമുള്ള ഒരു സഭയായി പരി. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിൽ, കാര്യക്ഷമമായി പ്രവർത്തിക്കുന്ന പരിപൂർണ്ണ ഉൾഭരണസ്വാതന്ത്ര്യമുള്ള കിഴക്കിന്റെ കാതോലിക്കേറ്റായി വളർത്തിയെടുക്കുകയെന്നതാണ്. സഭകളുടെ യോജിപ്പിനുവേണ്ടി ഓർത്തഡോക്സ് സഭയ്ക്ക് എന്തെല്ലാം ഉൾഭരണ സ്വാതന്ത്ര്യങ്ങൾ കൊടുക്കുവാൻ തയ്യാറാണെന്നു വ്യക്തമായ ഒരു തീരുമാനം എടുക്കണം. ആ തീരുമാന

ങ്ങൾ ഓർത്തഡോക്സ് സഭയെ അറിയിക്കുന്നതിനു മുൻപായി, സ്വന്തം സഭയായ യാക്കോബായ സുറിയാനി സഭയിൽ നടപ്പിലാക്കണമെന്നാണു എന്റെ വിനീതമായ അഭിപ്രായം. അന്ത്യോഖ്യാ പാത്രിയർക്കീസ് അദ്ധ്യക്ഷനായുള്ള ആകമാന സുറിയാനി സഭയുടെ ഒരു ഭാഗമായി അച്ചടക്കവും പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യവുമുള്ള കിഴക്കിന്റെ കാതോലിക്കേറ്ററായി, കിഴക്കിന്റെ കാതോലിക്കോസിന്റെ കീഴിൽ ഒരഞ്ചു വർഷം യാക്കോബായ സുറിയാനി സഭ പ്രവർത്തിക്കുകയാണെങ്കിൽ ഓർത്തഡോക്സ് സഭയുമായി യോജിപ്പിനെക്കുറിച്ച് ആലോചിക്കുകയും വിജയകരമായി അതു നടപ്പാക്കുകയും ചെയ്യുവാനുള്ള കരുത്തും, ധാർമ്മികശക്തിയും ഉണ്ടാകുമെന്നു ഞാൻ പരിപൂർണ്ണമായി വിശ്വസിക്കുന്നു. എന്റെ ഈ അഭിപ്രായം പരി. പിതാവിനു വളരെയേറെ ഇഷ്ടപ്പെട്ടു എന്ന് എനിക്കു ബോധ്യമാകുകയും ചെയ്തു.

വേറൊരവസരത്തിൽ പരി. പിതാവിന്റെ പേർക്ക് ഞാൻ എഴുതി: ''1979 ഒക്ടോബർ മാസത്തിൽ പരി. യാക്കോബ് തൃതീയൻ ബാവാ അദ്ധ്യക്ഷത വഹിച്ച സുന്നഹദോസ്, അന്ത്യോഖ്യാ സഭയും മലങ്കരയിലെ കിഴക്കിന്റെ കാതോലിക്കേറ്റും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് എടുത്ത തീരുമാനങ്ങൾ എന്നെ അത്ഭുതപ്പെടുത്തുന്നു. അതിൽ അനുവദിച്ചിരിക്കുന്നതിൽ കൂടുതൽ ഉൾഭരണ സ്വാതന്ത്ര്യം ഓർത്തഡോക്സ് സഭയ്ക്ക് ഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല, അവർ പ്രതീക്ഷിക്കുന്നുവെന്നു ഞാൻ കരുതുന്നുമില്ല. മേൽപറഞ്ഞ സുന്നഹദോസ് തീരുമാനങ്ങൾ പരി. പിതാവു കരുണാപുരസ്സരം സ്ഥിരീകരിക്കുകയാണെങ്കിൽ മലങ്കരസഭ അത്ഭുതകരമായി വളരുമെന്നും, പരി. പിതാവു ആഗ്രഹിക്കുന്നതുപോലെ യാക്കോബായ–ഓർത്തഡോക്സ് സഭകൾ തമ്മിൽ യോജിപ്പിൽ എത്തിച്ചേരുന്നതിന് ഇടയാകുമെന്നും ഞാൻ വിശ്വസിക്കുന്നു.'' 1982 ഫെബ്രുവരിയിൽ പരി. പാത്രിയർക്കീസ് ബാവാ തിരുമേനി കേരളം സന്ദർശിക്കുന്നതിനു മുൻപ്, അമേരിക്കയിൽ ആയിരുന്ന അവസരത്തിൽ മേൽപറഞ്ഞ സുന്നഹദോസ് തീരുമാനങ്ങളുടെ കോപ്പി ഞാൻ അമേരിക്കയിലേയ്ക്ക് അയച്ചുകൊടുക്കുകയും, കേരളത്തിൽ വരുന്നതിനു മുൻപായി ഈ തീരുമാനങ്ങൾ സ്ഥിരീകരിച്ചുകൊണ്ട് ഒരു കല്പന മലങ്കര സഭയ്ക്ക് അയയ്ക്കുകയാണെങ്കിൽ സഭകളുടെ യോജിപ്പിന് അതു വളരെയേറെ പ്രയോജനം ചെയ്യുമെന്നു ബഹുമാനപുരസ്സരം അ



റിയിക്കുകയും ചെയ്തിരുന്നു. നിർഭാഗ്യവശാൽ, യാതൊന്നും നടന്നില്ലായെന്നു മാത്രം ഈ അവസരത്തിൽ പ്രസ്താവിക്കുന്നു. മറ്റൊരവസരത്തിൽ പരി. പാത്രിയർക്കീസ് ബാവാ തിരുമേനിയെ ഞാൻ ബഹുമാനപുരസ്സരം അറിയിച്ചു – ''പരി. പിതാവേ, എന്റെ സുചിന്തിതമായ അഭിപ്രായത്തിൽ യാക്കോബായ സുറിയാനി സഭയിലെ ബഹുഭൂരിപക്ഷം ആളുകളും, വൈദികരും സംശയലേശമില്ലാതെ, പരി. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായുടെ കീഴിൽ പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള കിഴക്കിന്റെ കാതോലിക്കേറ്റിൽ കഴിയുവാൻ ആഗ്രഹിക്കുന്നവരാണ്. ഉൾഭരണ സ്വാതന്ത്ര്യമുള്ള ഒരു കാതോലിക്കേറ്റ് സഭയുടെ സുഗമവും ശക്തവുമായ വളർച്ചയ്ക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്ന് അവർ വിശ്വസിക്കുകയും ചെയ്യുന്നു.''

1931–ൽ പരി. പാത്രിയർക്കീസ് ബാവാ തിരുമേനി മലങ്കര സഭയ്ക്ക് ഒരു ഭരണഘടന എഴുതി ഉണ്ടാക്കുന്നതിനുവേണ്ടി 5 പേരടങ്ങുന്ന ഒരു കമ്മിറ്റിയെ നിയമിച്ചു. വളരെ ചുരുക്കം പേർക്കു മാത്രം അറിയാവുന്ന ഒരു കാര്യം പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഈ കമ്മിറ്റിയിലെ ആദ്യത്തെ നാലു പേരുടെ പേരുകൾ ഞാൻ എന്റെ കൈകൊണ്ട് ഒരു കടലാസ്സിൽ എഴുതി പരി. പിതാവിനെ ഏല്പിക്കുകയും സന്തോഷത്തോടുകൂടി അത് അദ്ദേഹം സ്വീകരിക്കുകയും ചെയ്തിട്ടുള്ളതാണ്. ഈ കമ്മിറ്റിയിലെ നാലുപേർ യോജിച്ചും ഒരാൾ വിയോജിച്ചും ഒരു ഭരണഘടന എഴുതി ഉണ്ടാക്കി. നിർഭാഗ്യവശാൽ അവർ എഴുതി ഉണ്ടാക്കിയ ഭരണഘടന നടപടികളിൽ ആക്കുവാൻ സാധിച്ചില്ല. ഒരു പ്രത്യേകാവസരത്തിൽ പരി. പിതാവിന് അയച്ചിരുന്ന ഒരു എഴുത്തിൽ ഞാൻ പറഞ്ഞിരുന്നു — ''ഭരണഘടന ഉണ്ടാക്കുന്നതിനു നിയമിച്ച കമ്മിറ്റിയിൽ വിയോജനക്കുറിപ്പ് എഴുതിയ അഞ്ചാമത്തെ ആളിന്റെ പേരു ഞാൻ നിർദ്ദേശിച്ചതല്ല എന്നുള്ള കാര്യം അങ്ങു വിസ്മരിക്കുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു—''

എന്നെ ഏറ്റവും കൂടുതൽ ദുഃഖിപ്പിക്കുകയും നിരാശപ്പെടുത്തുകയും ചെയ്യുന്ന ഒരു കാര്യം പറയാം. പാത്രിയർക്കീസിന്റെ അരമനയിൽ വച്ചു പരി. പിതാവിനോടു ബഹുമാനപുരസ്സരം ഒരു കാര്യം ഞാൻ അഭ്യർത്ഥിച്ചു. മൂന്നു പേരടങ്ങിയ ഒരു കമ്മിറ്റിയെ അങ്ങു

നിയമിക്കണം, ഉപദേശക സമിതിയെന്നോ, ആലോചന സമീ
തിയെന്നോ ഈ കമ്മിററിക്കു പേരു കൊടുക്കാം. മലങ്കര സഭയുടെ
ഒരു പ്രശ്നവും, ഒരു് അഭ്യർത്ഥനയും ഈ കമ്മിററിയോടു് ആലോചി
ക്കാതെ പരി. പിതാവ് തീരുമാനത്തിനായി എടുക്കരുതു്. ഒരു
കടലാസ്സിൽ മൂന്നു ബഹുമാന്യ വ്യക്തികളുടെ പേരുകൾ ഞാൻ എഴു
തിക്കൊടുത്തു. അദ്ദേഹം സന്തോഷത്തോടുകൂടി അതു സ്വീകരിച്ചു.
ഞാൻ കൂടെ ആ കമ്മിററിയിൽ അംഗമായിരിക്കാൻ പാടില്ലേയെ
ന്നു കരുണാപുരസ്സരം എന്നോടു ചോദിച്ച ചോദ്യം ഇന്നും ഞാൻ അ
ഭിമാനത്തോടും കൃതജ്ഞതയോടുംകൂടി സ്മരിക്കുന്നു. ബഹുമാന
പുരസ്സരം ഞാൻ മറുപടി പറഞ്ഞു: ''പരി. പിതാവേ, ആ കമ്മി
ററിയിൽ ഞാനില്ലാതെയിരിക്കുകയായിരിക്കും കുറച്ചുകൂടി കൂടുതൽ
സേവനം ചെയ്യുവാൻ എന്നെ പ്രാപ്തനാക്കുന്നതു്.'' നിർഭാഗ്യ
വശാൽ ഞാൻ നിർദ്ദേശിച്ച ആ കമ്മിററി രൂപീകരിക്കപ്പെട്ടില്ല. ഞാൻ
നിർദ്ദേശിച്ച മൂന്നു് ആളുകളെ ഉൾപ്പെടുത്തി കമ്മിററി രൂപവൽക്കരിച്ചി
രുന്നുവെന്നുവരികിൽ A. D. 37–ൽ സ്ഥാപിതമായ അന്ത്യോഖ്യൻ
സഭയുടെ മഹനീയമായ പാരമ്പര്യം അവകാശപ്പെടുന്ന നമ്മുടെ സഭ
യ്ക്കു് എവിടംവരെ വളരുവാൻ സാധിക്കുമായിരുന്നു എന്നു ചിന്തിക്കു
മ്പോൾ എനിക്കു രോമാഞ്ചം ഉണ്ടാകുന്നു. ഈ എട്ടുവർഷത്തിനി
ടയ്ക്കു നമ്മുടെ സഭ അത്ഭുതകരമായി വളരുകയും, പരി. പിതാവി
ന്റെ ആഗ്രഹംപോലെ യാക്കോബായ – ഓർത്തഡോക്സ് സഭകൾ ത
മ്മിൽ യോജിപ്പ് ഉണ്ടാകുക മാത്രമല്ല, തങ്ങളുടെ പൗരോഹിത്യം
അന്ത്യോഖ്യായിൽ നിന്നാണെന്നു് അഭിമാനത്തോടുകൂടി അനുസ്മ
രിക്കുന്ന മാർത്തോമ്മാ സഭയുമായിപ്പോലും വളരെ അടുത്ത ബന്ധ
ത്തിൽ എത്തുകയും ചെയ്യുവാൻ സാധിക്കുമായിരുന്നു എന്നും ഞാൻ
വിശ്വസിക്കുന്നു.

നമ്മുടെ സഭയ്ക്കു് എന്തു പററി? ഹൃദയവേദനയോടുകൂടി ഈ വി
ഷയത്തെക്കുറിച്ചു ഞാൻ ചിന്തിക്കാറുണ്ടു്, ഞാൻ തന്നെ മറുപടിയും
പറയാം. ഒരു മനുഷ്യന്റെ രണ്ടു കൈകളിലും കൂടി 10 വിരലുക
ളിൽ കൂടുതൽ ഇല്ല. അതുപോലെ പത്തിൽ കൂടുതലില്ലാത്ത
കുറച്ചു വ്യക്തികളുടെ കുതന്ത്രങ്ങളാണു നമ്മുടെ സഭയെ ഈ നില
യിൽ എത്തിച്ചിരിക്കുന്നതു്. യാക്കോബായ–ഓർത്തഡോക്സ് സഭകൾ
തമ്മിൽ വീണ്ടും യോജിപ്പ് ഉണ്ടാകണമെന്നുള്ള പരി. പിതാവി
ന്റെ ആഗ്രഹം അശേഷം ഇഷ്ടപ്പെടാത്ത ഇവർ വളരെ വിദഗ്ധമാ



യിത്തന്നെ കരുനീക്കങ്ങൾ നടത്തി. സഭകൾ തമ്മിൽ യോജി
ച്ചാൽ തങ്ങൾക്കു യാതൊരു സ്ഥാനവും കാണുകയില്ല എന്നു മനസ്സി
ലാക്കുവാൻ കഴിവുള്ള ആ ബുദ്ധിരാക്ഷസന്മാർ വിദഗ്ധമായി നടത്തി
യ ഈ കരുനീക്കങ്ങളുടെ ഫലമായി, മലങ്കരസഭയിലെ ബഹുഭൂരിപ
ക്ഷം ജനങ്ങൾക്കും, ബഹുഭൂരിപക്ഷം വൈദികർക്കും, എല്ലാ തിരുമേനി
മാർക്കും പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള കിഴക്കിന്റെ കാതോ
ലിക്കേററും, കിഴക്കിന്റെ കാതോലിക്കായും വേണ്ടായെന്നുള്ള അഭി
പ്രായമാണുള്ളതെന്നും, അവർ ആഗ്രഹിക്കുന്നതു പഴയകാലത്തെ ഡെ
ലിഗേററ് ഭരണമാണെന്നും—രാഷ്ട്രീയഭാഷയിൽ പ്രസിഡണ്ടു് ഭര
ണം— പരി: അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായെ വിശ്വസി
പ്പിക്കുവാൻ അവർക്കു സാധിച്ചുവെന്ന നിഗമനത്തിലാണു ഞാൻ എ
ത്തിച്ചേർന്നിരിക്കുന്നതു്. യാക്കോബായ സുറിയാനി സഭയിലെ
അഭിവന്ദ്യ തിരുമേനിമാർ സഭയെ ബാധിക്കുന്ന കാതലായ പ്രശ്ന
ങ്ങളെക്കുറിച്ചു് ഒരക്ഷരംപോലും സംസാരിക്കുന്നില്ല എന്ന പരമാ
ർത്ഥം ഈ ചെറിയ ഗ്രൂപ്പിനെ വളരെയേറെ ശക്തിപ്പെടുത്തുന്നുണ്ടെന്നു
പറയാൻ ഞാൻ മടിക്കുന്നില്ല. നമ്മുടെ തിരുമേനിമാരിൽ ആരെ
ങ്കിലും കിഴക്കിന്റെ കാതോലിക്കേററിന്റെ ഉൾഭരണ സ്വാതന്ത്ര്യ
ത്തെക്കുറിച്ചോ, കിഴക്കിന്റെ കാതോലിക്കായുടെ കാനോനികമാ
യ അവകാശങ്ങളെക്കുറിച്ചോ ഒരു വാക്കു് എങ്കിലും പറഞ്ഞു ഞാൻ
ഇതുവരെ കേട്ടിട്ടില്ല! ഞാൻ കേട്ടുകേൾവിയുടെയോ, ഊഹാപോഹങ്ങ
ളുടെയോ അടിസ്ഥാനത്തിൽ അഭിപ്രായം പറയുന്ന സ്വഭാവ
ക്കാരനല്ല. ഒരു ഏഴു വർഷങ്ങൾക്കു മുൻപു നമ്മുടെ സഭയിലെ ഒരു
അഭിവന്ദ്യ തിരുമേനി സഭാ കാര്യങ്ങളെക്കുറിച്ചു ചർച്ച ചെയ്തുകൊ
ണ്ടിരുന്നപ്പോൾ എന്നോടു് ഒരു കാര്യം പറയുകയുണ്ടായി. ''എന്റെ
അഭിപ്രായം ഇപ്പോഴത്തെ കിഴക്കിന്റെ കാതോലിക്കാ ബാവായ്ക്കു
ശേഷം മലങ്കരസഭയ്ക്കു ഒരു കാതോലിക്കാ വേണ്ടായെന്നാണു്''.
ഈ അഭിപ്രായം എന്നെ അത്ഭുതപ്പെടുത്തുകയും ഞെട്ടിക്കുകയും ചെ
യ്തു. മലങ്കര സഭയെക്കുറിച്ചുള്ള ഈ തിരുമേനിയുടെ ചിന്തയുടെ ച
ക്രവാളം പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള തന്റെ ഭദ്രാസനം മാ
ത്രമായിരുന്നു എന്നു മനസ്സിലാക്കുവാൻ എനിക്കു പ്രയാസമില്ലായി
രുന്നു. എന്നാൽ അടുത്തകാലത്തായി ഈ മെത്രാപ്പോലീത്തായുടെ
അഭിപ്രായത്തിനു മാററം വന്നിട്ടുണ്ടെന്നു കേൾക്കുവാൻ എനിക്കു് ഇ
ടയായി. ഇതിൽ ഞാൻ വളരെ സന്തോഷിക്കുകയും ദൈവ

ത്തെ സ്തുതിക്കുകയും ചെയ്യുന്നു. നമ്മുടെ തിരുമേനിമാരുടെ, ചിന്തി
ച്ചോ ചിന്തിക്കാതെയോ ഉള്ള വിദഗ്ധമൗനം ആകമാന സുറിയാ
നിസഭയിൽ, കാനോനികമായി പരി: അന്ത്യോഖ്യാ പാത്രിയ
ർക്കീസ് കഴിഞ്ഞാൽ പിന്നത്തെ സ്ഥാനം വഹിക്കുന്ന കിഴക്കിന്റെ
കാതോലിക്കായെ മൂവാററുപുഴയുടെ കാതോലിക്കായായി തരംതാ
ഴ്ത്തി കബറടക്കാൻ ആഗ്രഹിക്കുന്ന ആളുകളെ ശക്തിപ്പെടുത്തുവാൻ
സഹായിച്ചിട്ടുണ്ട് എന്നു പറയാൻ ഞാൻ മടിക്കുന്നില്ല. നാസി ജർമ്മ
നിയിലെ ഗീബൽസിന്റെ പ്രചാരണതന്ത്രങ്ങളെ തോല്പിക്കുന്ന രീ
തിയിലുള്ള പ്രവർത്തനംകൊണ്ടു, പരി. പാത്രിയർക്കീസ് ബാവാ
തിരുമേനി, കിഴക്കിന്റെ കാതോലിക്കേററ് അവസാനിപ്പിച്ചു കി
ഴക്കിന്റെ കാതോലിക്കായ്ക്കു പകരം ഡെലിഗേററ് ഭരണം പുന:
സ്ഥാപിക്കുവാൻ ആഗ്രഹിക്കുന്നു എന്നു കുറെ ആളുകളെയെങ്കിലും
വിശ്വസിപ്പിക്കാൻ ഇവർക്കു കഴിഞ്ഞിരിക്കുന്നു. പരി: പാത്രിയ
ർക്കീസ് ബാവായുടെ സൽപ്പേരിനു കളങ്കം പററുന്നതു കാണുമ്പോൾ
എനിക്ക് അപാരമായ ദുഃഖമുണ്ടാകുന്നു. ദുഃഖിക്കുക എന്നതല്ലാതെ
മറ്റൊന്നും ഞാൻ ചെയ്യുന്നില്ല എന്നുള്ളതാണു പരമാർത്ഥം. എന്റെ മാ
താവു തന്റെ ജീവിതത്തിന്റെ അവസാനകാലത്ത് ഒരവസരത്തിൽ
എനിക്കു നല്കിയ ഒരു ഉപദേശത്തെക്കുറിച്ചു ഞാൻ പലപ്പോഴും ഓ
ർക്കാറുണ്ട്. ''പ്രാർത്ഥനയിലൂടെ കൂടുതൽ ദൈവത്തോട് അടുക്കാൻ
നീ ശ്രമിക്കണം. സമുദായത്തിലെ പ്രശ്നങ്ങളോടു കൂടുതൽ അടുക്കാൻ
ശ്രമിക്കരുത്. ശ്രമിച്ചാൽ നായരുപിടിച്ച പുലിവാലുപോലെയാ
യിത്തീരും അനുഭവം.'' ഒരു പ്രത്യേകാവസരത്തിൽ പരി. പാ
ത്രിയർക്കീസ് ബാവായ്ക്കു ഞാൻ ബഹുമാനപുരസ്സരം അയച്ച ഒരു എ
ഴുത്തിൽ ഒരു കാര്യം പ്രസ്താവിച്ചിരുന്നു: പരി. പിതാവേ, നമ്മുടെ
സഭയിലെ ചില സംഭവവികാസങ്ങൾ എന്നെ വളരെയേറെ ദുഃ
ഖിപ്പിക്കുന്നു. കേരളത്തിലെ ചില രാഷ്ട്രീയ പാർട്ടികളുടെ പ്രവ
ർത്തനശൈലിയാണ് ഇന്നു നമ്മുടെ സഭ സ്വീകരിച്ചിരിക്കുന്നതെന്നു
പറയുവാൻ ഞാൻ മടിക്കുന്നില്ല. മലങ്കര സഭയിലെ എല്ലാ മെത്രാ
പ്പോലീത്തന്മാരും കിഴക്കിന്റെ കാതോലിക്കായെ നിരുപാധികം
അനുസരിക്കുകയും, കിഴക്കിന്റെ കാതോലിക്കാ പരി. പാത്രിയർക്കീ
സ് ബാവായെ നിരുപാധികം ബഹുമാനിക്കുകയും അനുസരിക്കു
കയും, പരി. പാത്രിയർക്കീസ് ബാവാ കിഴക്കിന്റെ കാതോലി
ക്കായ്ക്കു പരിപൂർണ്ണമായ സഹകരണവും നിരുപാധികമായ പിൻതു



ണയും കൊടുക്കുകയും ചെയ്യുന്ന ഒരു വ്യവസ്ഥിതിയാണു ഞാൻ വിഭാ
വനം ചെയ്യുന്നത്. നമ്മുടെ സഭ വളരണമെന്നു മാത്രമല്ല, യാക്കോ
ബായ — ഓർത്തഡോക്സ് സഭകൾ തമ്മിൽ യോജിക്കണമെന്നുള്ള
പരി. പാത്രിയർക്കീസ് ബാവായുടെ മഹനീയമായ ആഗ്രഹം എ
ന്റെ ജീവിതകാലത്തുതന്നെ നടന്നാൽ കൊള്ളാമെന്നും ഞാൻ
ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. നിരാശയുടെ അടി
ത്തട്ടിൽ നിന്നുകൊണ്ടു ഞാനൊരു കാര്യം പ്രസ്താവിച്ചാൽ പരി.
പിതാവ് എന്നെ തെററുദ്ധരിക്കരുതെന്നു ഞാൻ അപേക്ഷിക്കുന്നു:
കുറച്ചുകാലമായി, ലോകപ്രസിദ്ധനായ സ്വാമി വിവേകാനന്ദൻ ന
ല്കിയിട്ടുള്ള ഒരു ഉപദേശം പലയവസരങ്ങളിലും എന്റെ മനസ്സിൽ
ഉയർന്നു വരാറുണ്ട്: Keep away from institutional religion—
വ്യവസ്ഥാപിത മതങ്ങളിൽനിന്നു അകന്നു ജീവിക്കുക!

നമ്മുടെ അഭിവന്ദ്യ തിരുമേനിമാർക്കു മാത്രമേ നമ്മുടെ സഭയെ
രക്ഷിക്കുവാൻ സാധിക്കുകയുള്ളു. അഭിവന്ദ്യ തിരുമേനിമാരോടും
ബഹുമാനപ്പെട്ട വൈദികരോടും ഞാൻ വിനീതമായ ഒരു അഭ്യർത്ഥന
നടത്തുവാൻ പോകുകയാണ്. നിങ്ങൾ ആരും എന്നെ തെററുദ്ധരി
ക്കരുത്. തിരുമേനിമാരെയും വൈദികരെയും വളരെയധികം ബ
ഹുമാനിക്കുന്ന ഒരാളാണു ഞാൻ.

അഭ്യർത്ഥന നടത്തുന്നതിനു മുൻപായി അന്ത്യോഖ്യാ സഭയും
മലങ്കര സഭയും തമ്മിൽ ഉണ്ടായിരിക്കേണ്ട ബന്ധത്തെക്കുറിച്ച് എ
ന്റെ സുചിന്തിതമായ അഭിപ്രായം പറയാൻ ഞാൻ ഉദ്ദേശിക്കുന്നു.
തുറന്നുപറയേണ്ട അവസരങ്ങളിൽ, കാര്യങ്ങൾ തുറന്നു പറയുന്ന സ്വ
ഭാവക്കാരനാണു ഞാൻ. തുറന്നു പറയുമ്പോൾ ആരും എന്നെ തെററുദ്ധ
രിക്കരുതെന്ന് അഭ്യർത്ഥിക്കുകയാണ്. അന്ത്യോഖ്യാ സിംഹാസന
ത്തോടുള്ള ഭക്തി എന്റെ രക്തത്തിൽ അലിഞ്ഞുചേർന്നിട്ടുണ്ടെന്നു
ഞാൻ അവകാശപ്പെടുന്നു. പരി. പാത്രിയർക്കീസ് ബാവായ്ക്ക് ഈ
വിവരം ബോദ്ധ്യപ്പെട്ടിട്ടുണ്ടെന്നു രേഖാമൂലമായ തെളിവ് എന്റെ
കൈവശമുണ്ട്. എന്റെ ലേഖനം വായിക്കുന്ന ആർക്കെങ്കിലും തെ
റ്റുദ്ധാരണ ഉണ്ടാകുവാൻ ഇടയായാൽ, അന്ത്യോഖ്യാ സഭയും മലങ്കര
സഭയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു ഞാൻ വിശദമായി ചർച്ച
ചെയ്തിട്ടുള്ള ഒരു ബഹുമാന്യ വ്യക്തിയോടു ചോദിച്ചാൽ അദ്ദേഹം
ശരിയായ മറുപടി പറഞ്ഞുതരും. ആ ബഹുമാന്യ വ്യക്തിയുടെ

പേരു ഞാൻ പറയുകയാണ്: ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പരി: കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി.

ആകമാന സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ അന്ത്യോഖ്യാ പാത്രിയർക്കീസ് കഴിഞ്ഞാൽ, കാനോനികമായി അടുത്ത സ്ഥാനം വഹിക്കുന്ന കിഴക്കിന്റെ കാതോലിക്കാ മേലദ്ധ്യക്ഷനായുള്ള ഇൻഡ്യയിലെ കിഴക്കിന്റെ കാതോലിക്കേറ്റിനു പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുണ്ടായിരിക്കണം. കിഴക്കിന്റെ കാതോലിക്കായിക്കു് അദ്ദേഹത്തിനു കൊടുത്തിട്ടുള്ള സുസ്താത്തിക്കോനിൽ പറഞ്ഞിട്ടുള്ള കാനോനികമായ എല്ലാ അധികാരങ്ങളും, അതു സ്ഥിരീകരിച്ചുകൊണ്ടു് 1979 ഒക്ടോബറിൽ അന്ത്യോഖ്യൻ സുന്നഹദോസു കൊടുത്തിട്ടുള്ള എല്ലാ അധികാരങ്ങളും അവകാശങ്ങളും ഉണ്ടായിരിക്കണം. മലങ്കര സഭയുടെ പൗരോഹിത്യത്തിന്റെ ഉറവിടം അന്ത്യോഖ്യൻ സിംഹാസനമായിരിക്കണം. കിഴക്കിന്റെ കാതോലിക്കായെ വാഴിക്കുന്നതു് എപ്പോഴും അന്ത്യോഖ്യാ പാത്രിയർക്കീസ് തന്നെയായിരിക്കണം. മലങ്കര സഭയുടെ പൗരോഹിത്യം A. D. 37–ൽ സ്ഥാപിതമായ അന്ത്യോഖ്യൻ സഭയാണെന്നുള്ളതാണു മലങ്കര സഭയുടെ കിരീടത്തിലെ കൊഹിനൂർ രത്നം. എന്നാൽ, പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യം കൊടുത്തിരിക്കുന്ന കിഴക്കിന്റെ കാതോലിക്കേറ്റിൽ വിശുദ്ധ മൂറോൻ കൂദാശ ചെയ്യുകയും, മെത്രാന്മാരെ വാഴിക്കുകയും, അവക്കു സുസ്താത്തിക്കോൻ കൊടുക്കുകയും ശൽമൂസാ സ്വീകരിക്കുകയും ചെയ്യുവാനുള്ള അവകാശം കിഴക്കിന്റെ കാതോലിക്കായിക്കു മാത്രം അവകാശപ്പെട്ടതായിരിക്കണം. അന്ത്യോഖ്യായുടെ ആത്മീകമേൽക്കോയ്മയാണു മലങ്കര സഭക്കു വേണ്ടതു്, ലൗകിക മേൽക്കോയ്മയല്ല. മലങ്കര സഭയെ അന്ത്യോഖ്യൻ സഭയുടെ കോളനിയായി ആരും കണക്കാക്കരുതു്. മലങ്കര സഭയെ ഒരു കോളനിയായി ഭരിക്കുവാനുള്ള കഴിവ് അന്ത്യോഖ്യാ സഭക്കു് ഉണ്ടെന്നു ഞാൻ വിശ്വസിക്കുന്നുമില്ല. മലങ്കര സഭ വളർന്നാൽ അന്ത്യോഖ്യൻ സഭ വളരും, അന്ത്യോഖ്യൻ സഭ വളർന്നാൽ ആകമാന സുറിയാനി സഭ വളരും. യാക്കോബായ സുറിയാനി സഭ കൂടെയില്ലെങ്കിൽ പ്രൗഢഗംഭീരമായ നാമം വഹിക്കുന്ന ആകമാന സുറിയാനി സഭയെ അതു് എങ്ങനെ ബാധിക്കുമെന്നു ഞാൻ ചിന്തിക്കാറുണ്ടു്. ആകമാന സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ



അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ മലങ്കര സഭയുടെ ഉൾഭരണത്തിൽ നേരിട്ടു പ്രവേശിക്കാതെയിരിക്കുകയായിരിക്കും നല്ലതെന്നാണ് എന്റെ വ്യക്തമായ അഭിപ്രായം. നേരിട്ടു പ്രവേശിച്ചാൽ എനിക്കു് അതുകൊണ്ടു വ്യക്തിപരമായ ലാഭമോ നഷ്ടമോ ഉണ്ടാകുവാനില്ല. പക്ഷെ, ഇപ്പോഴത്തെ അനുഭവങ്ങളുടെ വെളിച്ചത്തിൽ ഒരു കാര്യം പറയുവാൻ എനിക്കു സാധിക്കും, മലങ്കരസഭ തളരാൻ അതു് ഇടയാക്കും. മലങ്കരസഭ തളർന്നാൽ അന്ത്യോഖ്യൻ സഭ തളരും, ആ തളർച്ച ആകമാന സുറിയാനി സഭയെ ബാധിക്കുകയും ചെയ്യും.

ഇനിയും ഞാൻ അഭ്യർത്ഥനയിലേയ്ക്കു കടക്കട്ടെ. ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്കു വ്യക്തമായ മറുപടി പറഞ്ഞുതരണമെന്നു ഞാൻ അഭ്യർത്ഥിക്കുന്നു. എന്നോടു നേരിട്ടു പറയണമെന്നോ, എന്റെ പേർക്കു് എഴുതണമെന്നോ ഞാൻ ആഗ്രഹിക്കുന്നില്ല. സഭയെ ബാധിക്കുന്ന വളരെ പ്രധാനപ്പെട്ട വിഷയങ്ങളെക്കുറിച്ചു ജനങ്ങളെ ബോധവാന്മാരാക്കുകയും, ആ വിഷയങ്ങളെക്കുറിച്ചു ജനങ്ങളുടെയും ബഹുമാനപ്പെട്ട വൈദികരുടെയും, അഭിവന്ദ്യ തിരുമേനിമാരുടേയും അഭിപ്രായങ്ങൾ പരി. പാത്രിയർക്കീസ് ബാവാ തിരുമേനിക്കു വ്യക്തമായി മനസ്സിലാക്കിക്കൊടുക്കുകയും ചെയ്യണമെന്നു മാത്രമാണ് എന്റെ ലക്ഷ്യം. ഇതിനുവേണ്ടി, യാക്കോബായ സുറിയാനി സഭയിലെ എല്ലാ പള്ളികളിലും ഒരു ഹിതപരിശോധന നടത്തണം. ഞാൻ സൂചിപ്പിച്ച വിഷയങ്ങളെക്കുറിച്ചു ഹിതപരിശോധന നടത്തുകയെന്ന ആശയം പരി. പാത്രിയർക്കീസു ബാവാ തിരുമേനിയെയും ഒരവസരത്തിൽ ഞാൻ ധരിപ്പിച്ചിട്ടുണ്ടെന്നുള്ള വിവരവും ഞാൻ സൂചിപ്പിച്ചുകൊള്ളുന്നു. ഇന്നു സഭ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾക്കു് എല്ലാം പരിഹാരം കാണുവാൻ ഈ നടപടി സഹായിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. താഴെ പറയുന്ന വിവരങ്ങളെക്കുറിച്ചാണു ഹിതപരിശോധന നടത്തേണ്ടതു്.

പരി. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ മേലദ്ധ്യക്ഷനായുള്ള ആകമാന സുറിയാനി സഭയുടെ ഭാഗമായി പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള കിഴക്കിന്റെ കാതോലിക്കേറ്റായി മലങ്കരസഭ പ്രവർത്തിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുണ്ടോ? കിഴക്കിന്റെ കാ

തോലിക്കേറ്റിന്റെ പ്രധാന മേലദ്ധ്യക്ഷനായി കാനോനികമായ എല്ലാ അധികാരങ്ങളും ഉള്ള കിഴക്കിന്റെ കാതോലിക്കാ ഉണ്ടായിരിക്കുന്നതു സഭയ്ക്കു നല്ലതാണെന്നു നിങ്ങൾ കരുതുന്നുണ്ടോ? പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യം കാനോനികമായി കൊടുത്തിരിക്കുന്ന കിഴക്കിന്റെ കാതോലിക്കേറ്റിന്റെ ഉൾഭരണത്തിൽ പരി. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ ഇടപെടുന്നതു സഭയ്ക്കു ഗുണമാണോ, ദോഷമാണോ ചെയ്യുക? കിഴക്കിന്റെ കാതോലിക്കേറ്റും കിഴക്കിന്റെ കാതോലിക്കായെയും ഉപേക്ഷിച്ചു ചുരുക്കം ചിലർ ആഗ്രഹിക്കുന്നതുപോലെ ഡെലിഗേറ്റു ഭരണം പുനഃസ്ഥാപിക്കുന്നതു നിങ്ങളുടെ അഭിപ്രായത്തിൽ സഭയ്ക്കു ഗുണകരമായിരിക്കുമോ, ദോഷകരമായിരിക്കുമോ?

ഞാൻ ഉറപ്പിച്ചു വിശ്വസിക്കുന്നതുപോലെ, യാക്കോബായ സുറിയാനി സഭയിലെ ബഹുഭൂരിപക്ഷം ആളുകളും പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യമുള്ള കാതോലിക്കേറ്റും, കാനോനികമായ എല്ലാ അവകാശങ്ങളുമുള്ള കിഴക്കിന്റെ കാതോലിക്കായും വേണമെന്ന് ആഗ്രഹിക്കുന്നവരാണെന്നു തെളിയുകയാണെങ്കിൽ, ആ വിവരം പരി. പാത്രിയർക്കീസ് ബാവായെ അറിയിക്കുന്നതിനുള്ള ചുമതല അഭിവന്ദ്യ തിരുമേനിമാർ ഏറ്റെടുക്കണം എന്നാണ് എന്റെ വിനീതമായ അപേക്ഷ. സഭാ ഐക്യത്തെക്കാൾ സ്വന്തം താല്പര്യങ്ങൾക്കു മുൻഗണന നല്കുന്ന ചില വ്യക്തികൾ പരി. പാത്രിയർക്കീസ് ബാവായുടെ മനസ്സിൽ കടത്തിവിട്ടിരിക്കുന്ന തെറ്റുധാരണകൾ മാറ്റി മലങ്കരസഭയിലെ ജനങ്ങളുടെ യഥാർത്ഥ അഭിലാഷം എന്താണെന്നു ധരിപ്പിക്കുവാൻ സാധിച്ചാൽ മലങ്കരസഭയിൽ അത്ഭുതങ്ങൾ നടക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. യാക്കോബായ സുറിയാനി സഭ വളരുമെന്നു മാത്രമല്ല, പരി: പാത്രിയർക്കീസ് ബാവാ തിരുമേനി ആഗ്രഹിക്കുന്നതുപോലെ ഇൻഡ്യയിലെ രണ്ടു സഭകളും —യാക്കോബായ സഭയും ഓർത്തഡോക്സ് സഭയും— യോജിച്ച് ഇൻഡ്യൻ സഭ, ആകമാന സുറിയാനി സഭയുടെ കിരീടത്തിലെ കൊഹിനൂർ രത്നമായി ശോഭിക്കുമെന്നും എനിക്കു നിശ്ചയമുണ്ട്.

പാരമ്പര്യത്തിനു അസാധാരണമായ പ്രാധാന്യം കല്പിക്കുന്ന ഇൻഡ്യയിൽ A. D. 37-ൽ സ്ഥാപിതമായ അന്ത്യോഖ്യൻ സഭയുടെ പാരമ്പര്യം അഭിമാനത്തോടുകൂടി അവകാശപ്പെടുന്ന മലങ്കര



സഭയ്ക്ക് എവിടെവരെ വളരുവാൻ സാധിക്കുമെന്നു പറയുവാനോ, ചിന്തിക്കുവാനോ എനിക്കു സാധിക്കുന്നില്ല. ദൈവത്തിന് അസാദ്ധ്യമായിട്ട് എന്തെങ്കിലുമുണ്ടോ? മാർത്തോമ്മാ സഭയുടെ വിശ്വാസങ്ങളും, പരിപൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യവും അംഗീകരിക്കുകയാണെങ്കിൽ, എന്നെങ്കിലും ഒരുകാലത്തു, തങ്ങളുടെ പൗരോഹിത്യം അന്ത്യോഖ്യൻ സിംഹാസനത്തിൽനിന്നാണെന്ന് ഇപ്പോഴും അഭിമാനിക്കുന്ന മാർത്തോമ്മാ സഭ, തങ്ങളുടെ വലിയ മെത്രാപ്പോലീത്തായെ വാഴിക്കുന്ന ചടങ്ങിൽ പ്രധാന കാർമ്മികത്വം വഹിക്കുവാൻ പരി. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായെ ക്ഷണിക്കുവാൻ തീരുമാനിച്ചാൽ ഞാൻ അത്ഭുതപ്പെടുകയില്ല!

റഷ്യൻ പ്രസിഡണ്ട് ഗോർബച്ചോവും, നമ്മുടെ പാത്രിയർക്കീസ് ബാവായും ഒരേ പ്രായക്കാരാണെന്നുള്ള കാര്യം എത്രപേർക്ക് അറിയാമെന്ന് എനിക്കു നിശ്ചയമില്ല. Gorbachev അടുത്തകാലത്തു പറഞ്ഞ ഒരു വാക്യം ഞാൻ ഉദ്ധരിക്കുന്നു: What we need is democracy and glasnost to tap the potential of our society. നമ്മുടെ സമൂഹത്തിന്റെ കഴിവുകൾ പരമാവധി ഉപയോഗിക്കുന്നതിന് ആവശ്യമായിട്ടുള്ളതു ജനാധിപത്യവും ഗ്ലാസ്നോസ്റ്റുമാണ്—അതായതു തുറന്ന സമീപനം. ഞാൻ വിശ്വസിക്കുന്ന ഒരു കാര്യം പറയാം. മലങ്കര സഭയിലെ ജനങ്ങളുടെ യഥാർത്ഥ അഭിലാഷങ്ങൾ മനസ്സിലാക്കിക്കൊടുക്കുകയാണെങ്കിൽ പരി. പിതാവിനു ഗോർബച്ചോവ് റഷ്യയിൽ ചെയ്തുകൊണ്ടിരിക്കുന്നതുപോലെ മലങ്കര സഭയിലും ഗ്ലാസ്നോസ്റ്റും, ജനാധിപത്യവും നടപ്പിലാക്കാൻ കഴിയുമെന്ന് എനിക്കു ഉറപ്പുണ്ട്. പക്ഷെ ആരും അതിനു ശ്രമിക്കുന്നില്ലെങ്കിൽ പരി. പിതാവ് എന്തു ചെയ്യും? പരി പാത്രിയർക്കീസ് ബാവായും മനുഷ്യനാണ്. അതിനാൽ മനുഷ്യസ്വഭാവത്തിന് അതീതനല്ലല്ലോ! മലങ്കര യാക്കോബായ സുറിയാനി സഭയുടെ വളർച്ചയ്ക്ക് അത്യാവശ്യമായിട്ടുള്ളതു ജനാധിപത്യവും തുറന്ന സമീപനവുമാണെന്നു മനസ്സിലാക്കുവാനുള്ള കഴിവ് പരി. പാത്രിയർക്കീസ് ബാവാ ഇഗ്നാത്തിയോസ് സാഖാ തിരുമനസ്സിലേക്ക് ഉണ്ടെന്ന് എനിക്കു ബോദ്ധ്യമുണ്ട്. പരി. പിതാവ് ഒരവസരത്തിൽ എന്നോടു പറഞ്ഞ ഒരു വാക്യം ഉദ്ധരിക്കുന്നതിനു ഈ അവസരം ഞാൻ ഉപയോഗിക്കുന്നു. It is the Holy Spirit, and not

the Patriarch or the Catholicos who should rule the Church—സഭ ഭരിക്കേണ്ടതു പാത്രിയർക്കീസോ, കാതോലിക്കായോ അല്ല പരിശുദ്ധാത്മാവാണ്.

പരി. പാത്രിയർക്കീസ് ബാവാ തിരുമനസ്സിനോടുള്ള ആത്മാർത്ഥമായ ഭക്തിബഹുമാനങ്ങൾ പ്രദർശിപ്പിക്കുന്നതിന് ഈ അവസരം ഞാൻ ഉപയോഗിച്ചുകൊള്ളുന്നു. പരി. പിതാവിന്റെ ആഗ്രഹം പോലെ ഇൻഡ്യയിലെ രണ്ടു സഭകളും സമീപ ഭാവിയിൽത്തന്നെ യോജിക്കാൻ ഇടയാകട്ടെയെന്നു ഞാൻ ആശംസിക്കുകയും ചെയ്യുന്നു.

ശ്രേഷ്ഠ കാതോലിക്കാ ബാവാ തിരുമേനിക്കു സകല മംഗളങ്ങളും ഞാൻ ആശംസിക്കുന്നു. കുറെ കാലംകൂടി ആരോഗ്യത്തോടെ ജീവിച്ചിരുന്നു സഭയെ നയിക്കുവാനും പരി. പാത്രിയർക്കീസ് ബാവായുടെ ആഗ്രഹംപോലെ രണ്ടു സഭകളെയും യോജിപ്പിക്കുവാനും അദ്ദേഹത്തിനു കഴിവുണ്ടാകുവാൻ ഞാൻ പ്രാർത്ഥിക്കുന്നു.

വ്യക്തിപരമായ കാരണങ്ങൾകൊണ്ടു ശ്രേഷ്ഠ കാതോലിക്കാ ബാവായെ തേജോവധം ചെയ്യുവാൻ ശ്രമിക്കുന്നവരോട് എനിക്ക് ഒരു വാക്കു പറയുവാനുണ്ട്. 1952 ഒക്ടോബർ 19-ാം തീയതി പരി. അപ്രേം പ്രഥമൻ പാത്രിയർക്കീസ് ബാവായാണ് അദ്ദേഹത്തെ മെത്രാപ്പോലീത്തായായി വാഴിച്ചതു്. 1975 സെപ്റ്റംബർ 15-ന് പരി. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായാണ് അദ്ദേഹത്തെ കിഴക്കിന്റെ കാതോലിക്കായായി വാഴിച്ചതു്. കിഴക്കിന്റെ കാതോലിക്കാ എന്ന നിലയിൽ കാനോനികമായ അവകാശം അനുസരിച്ചു പരി. അന്ത്യോഖ്യാ പാത്രിയർക്കീസ് മോറാൻ മോർ ഇഗ്നാത്തിയോസ് സാഖാ തിരുമേനിയുടെ സ്ഥാനാരോഹണ കർമ്മങ്ങളിൽ പ്രധാന കാർമ്മികത്വം വഹിച്ചതും അദ്ദേഹം തന്നെയായിരുന്നു. എല്ലാ വിധത്തിലും ശ്രേഷ്ഠനായ - കിഴക്കിന്റെ കാതോലിക്കേറ്റിന്റെ പ്രധാന മേലദ്ധ്യക്ഷനായ— ഈ മേൽപട്ടക്കാരനെ മനഃപൂർവ്വം തേജോവധം ചെയ്യുന്നവർക്ക് ഒരു ഉപദേശം കൊടുക്കുവാനുള്ള പ്രായം എനിക്കുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു: ദൈവത്തിന്റെ അഭിഷിക്തന്റെ മേൽ കൈവയ്ക്കരുതു്. അതിന്റെ ഫലം തലമുറകൾ, തലമുറകൾ അനുഭവിക്കും.

